# ഒരു കർമ്മയോഗിയുടെ

## സന്ന്യാസപർവ്വം

രാജീവ് ഇരിങ്ങാലക്കുട







# ഒരു കർമ്മയോഗിയുടെ സന്ന്യാസപർവ്വം

## രാജീവ് ഇരിങ്ങാലക്കുട

സ്വാമി സിദ്ധിനാഥാനന്ദ സ്മാരക പ്രഥമ
പുരസ്ക്കാരത്തിന് അർഹനായ
സാധുശീലൻ പരമേശ്വരൻപിള്ള എന്നപേരിൽ
പൂർവ്വാശ്രമത്തിൽ പരക്കെ അറിയപ്പെട്ടിരുന്ന
ശ്രീമദ് പരമേശ്വരാനന്ദ സരസ്വതി സ്വാമികളുടെ
ജീവചരിത്രത്തിന്റെ വിപുലപ്പെടുത്തിയ രണ്ടാം പതിപ്പ്
സ്വാമികളുടെ സന്ന്യാസദീക്ഷാഗുരുവായ
ശ്രീമദ് ജ്ഞാനാനന്ദ സരസ്വതി സ്വാമികളുടെ
ജന്മശതാബ്ദി ആഘോഷ വർഷത്തിൽ
പ്രകാശനം ചെയ്യുന്നു.

**സ്വാമി സിദ്ധിനാഥാനന്ദ സ്മൃതി സമിതി**
ശ്രീചന്ദ്ര മാനവസേവ ട്രസ്റ്റ്
മുതുവറ, പുഴക്കൽ പി.ഒ. തൃശ്ശൂർ-680 553
ഫോൺ: 9446152044

**ഒരു കർമ്മയോഗിയുടെ സന്ന്യാസപർവ്വം**

**രാജീവ് ഇരിങ്ങാലക്കുട**

| | | |
|---|---|---|
| ഒന്നാം പതിപ്പ് | | 2004 ജൂലായ് |
| രണ്ടാം പതിപ്പ് | | 2010 മെയ് |
| ടൈപ്പ് സെറ്റിങ്ങ് | : | റോയൽ ഗ്രാഫിക്സ്, കോഴിക്കോട്. |
| പ്രസാധകർ | | സ്വാമി സിദ്ധിനാഥാനന്ദ സ്മൃതി സമിതി, തൃശ്ശൂർ |
| വില | | **Rs. 60.00** |






## രാജീവ് ഇരിങ്ങാലക്കുട

തൃശ്ശൂർ ജില്ലയിലെ ഇരിങ്ങാലക്കുടയ്ക്ക് അടുത്ത് കിഴുത്താണിയിൽ ജനിച്ചു. തൃശ്ശൂർ സെന്റ് തോമസ് കോളേജിൽനിന്നും റാങ്കോടുകൂടി ബിരുദം പാസ്സായശേഷം അതേ കോളേജിൽ നിന്നും ഇംഗ്ലീഷ് സാഹിത്യത്തിൽ ബിരുദാനന്തരബിരുദവും. തുടർന്ന് വിദ്യാഭ്യാസത്തിൽ ബിരുദവും പത്രപ്രവർത്തനത്തിൽ ഡിപ്ലോമയും കരസ്ഥമാക്കി. കന്യാകുമാരി വിവേകാനന്ദ കേന്ദ്രത്തിന്റെ കീഴിൽ അരുണാചൽപ്രദേശിലുള്ള വിവേകാനന്ദ കേന്ദ്ര വിദ്യാലയത്തിൽ സേവനം അനുഷ്ഠിച്ചു. തുടർന്ന് വടക്കാഞ്ചേരി ശ്രീവ്യാസ എൻ. എസ്. എസ് കോളേജിലെ ഇംഗ്ലീഷ് വിഭാഗത്തിൽ പ്രവർത്തിച്ചു. കാലടി ശ്രീശങ്കരസർവകലാശാലയിൽ വിവേകാനന്ദ സാഹിത്യത്തിൽ ഗവേഷണം ചെയ്തു. "ശ്രീരാമകൃഷ്ണ-വിവേകാനന്ദ സാഹിത്യത്തിന്റെ സ്വാധീനം മലയാളസാഹിത്യത്തിൽ" എന്ന വിഷയത്തിൽ ഗവേഷണം നടത്തുവാനായി **കേരള സാഹിത്യ അക്കാദമിയുടെ** സ്കോളർഷിപ്പ് ലഭിച്ചിട്ടുണ്ട്. കേരളത്തിലെ ആശ്രമങ്ങളെ കുറിച്ച് പഠനം നടത്തി പുസ്തകം പ്രസിദ്ധീകരിച്ചു. മലയാളത്തിലെ ഒട്ടുമിക്ക ആനുകാലികങ്ങളിലും സാഹിത്യസൃഷ്ടികൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

**രചിച്ച പുസ്തകങ്ങൾ**

1. നാലമ്പലം തീർത്ഥയാത്ര
2 രാമായണമാസം
3 കേരളത്തിലെ ആശ്രമങ്ങൾ
4 ശ്രീശങ്കരദർശനവും സ്വാമിയാർ മഠങ്ങളും
5. ശ്രീരാമകൃഷ്ണ പ്രസ്ഥാനം കേരളത്തിൽ
6. ശ്രീരാമകൃഷ്ണ സംഘസന്ന്യാസിമാർ കേരളത്തിൽ
7 ശ്രീരാമകൃഷ്ണ - വിവേകാനന്ദ സാഹിത്യത്തിന്റെ സ്വാധീനം മലയാളത്തിൽ
8. വിഷു
9. സച്ചിദാനന്ദ സാഗരം
10 Mutts and Missions in Kerala

**മേൽവിലാസം :**

രാജീവ് ഇരിങ്ങാലക്കുട
തെക്കേമഠം
മമ്മിയൂർ, ഗുരുവായൂർ
തൃശൂർ
ഫോൺ : 9446152044

# താളുകൾ മറിക്കുമ്പോൾ

# ഒന്നാം പതിപ്പിന്റെ മുഖവുര

മഹാത്മാക്കളുമായുള്ള സമ്പർക്കവും സത്സംഗവുമാണല്ലോ മനുഷ്യന്റെ ആദ്ധ്യാത്മിക ഉത്കർഷത്തിനുള്ള ഉത്തമമാർഗം. 'ഹിന്ദുധർമ്മ പരിചയം' ആദ്യമായി വായിച്ചപ്പോഴേ ആ ഗ്രന്ഥത്തിന്റെ കർത്താവ് മഹാനാണെന്ന് തോന്നാതിരുന്നില്ല. തൃശൂരിലെ ഒരു ഗൃഹത്തിൽ ശ്രീമദ് ജ്ഞാനാനന്ദസരസ്വതി സ്വാമികളുടെ സപ്താഹം നടക്കുന്നുണ്ടെന്നും അവിടെ സാധുശീലൻ പരമേശ്വരൻപിള്ള എത്തിയിട്ടുണ്ടെന്നും അറിഞ്ഞു. സാധുശീലനുള്ള 'ഹിന്ദുധർമ്മപരിചയ' ത്തിന്റെ കോപ്പികളുമായി പൂങ്കുന്നം വിവേകാനന്ദ വിജ്ഞാന ഭവനിൽനിന്നും സപ്താഹം നടക്കുന്ന ഭവനത്തിലെത്തി. സാധുശീലൻ പരമേശ്വരൻപിള്ളയെയല്ല, പരമേശ്വരാനന്ദ സ്വാമികളെയായിരുന്നു അവിടെ കണ്ടത്. വിദ്യാർത്ഥിയായിരുന്ന എനിക്ക് എന്തുകൊണ്ടോ അന്ന് സ്വാമികളുമായി കൂടുതൽ സംസാരിക്കുവാൻ കഴിഞ്ഞില്ല. 1990 ലാണ് ഈ പ്രഥമ സമാഗമം ഉണ്ടായത്.

1995ൽ കന്യാകുമാരി വിവേകാനന്ദകേന്ദ്രത്തിൽ വെച്ചു നടന്ന അദ്ധ്യാപക പരിശീലനത്തിന്റെ ഭാഗമായുള്ള ശിബിരത്തിൽ പങ്കെടുത്ത അവസരത്തിൽ ആനന്ദകുടീരത്തിൽപോയി ജ്ഞാനാനന്ദസരസ്വതി സ്വാമികളുമായും ശ്രീകൃഷ്ണമന്ദിർ സന്ദർശിച്ച് പരമേശ്വരാനന്ദസരസ്വതി സ്വാമികളുമായും സത്സംഗത്തിൽ ഏർപ്പെടുവാനുള്ള സൗഭാഗ്യമുണ്ടായി. 1999ലാണ് പിന്നീട് സ്വാമികളെ കാണുന്നത്; കൊടകര ശ്രീകൃഷ്ണാശ്രമത്തിന്റെ ഔപചാരികമായ ഉദ്ഘാടനവേളയിൽവെച്ച്. പിന്നീട് സമയം കിട്ടുമ്പോഴെല്ലാം ശ്രീകൃഷ്ണാശ്രമം സന്ദർശിച്ച് സ്വാമികളോടൊപ്പം അദ്ദേഹത്തിന്റെ അനുഭവസാഗരത്തിലൂടെ സഞ്ചരിക്കുകയെന്നത് എനിക്കു അത്യന്തം ആനന്ദകരമായ അനുഭൂതിയായിരുന്നു.

2000 മാർച്ച് 19 ലെ ജന്മഭൂമി വാരാദ്യപതിപ്പിൽ "ഒരു കർമ്മയോഗിയുടെ സന്ന്യാസപർവ്വം" എന്ന പേരിൽ സ്വാമികളെക്കുറിച്ച് ഒരു ലേഖനം പ്രസിദ്ധീകരിച്ചിരുന്നു. സ്വാമികളുടെ 79-ാം ജന്മദിനം പ്രമാണിച്ച് ശ്രീകൃ

ഷ്ണാശ്രമം പ്രസിദ്ധീകരിച്ച "ശ്രീവത്സം" എന്ന സ്മരണികയിൽ 'ഈ ജീവിതം ഒരു അനുഭവസാഗരം' എന്ന പേരിൽ മറ്റൊരു ലേഖനവും പ്രസിദ്ധപ്പെടുത്തുകയുണ്ടായി. കേസരി വാരികയുടെ സാഹിത്യസോപാനം പംക്തിയിലേക്ക് സ്വാമികളുടെ സാഹിത്യ സംഭാവനകളെക്കുറിച്ച് "സമാജസേവനത്തിനായി സാഹിത്യധർമം നിറവേറ്റിയ സന്ന്യാസിശ്രേഷ്ഠൻ" എന്നൊരു തയ്യാറാക്കുകയുണ്ടായി. ഇതെല്ലാം സമാഹരിച്ച് വിപുലപ്പെടുത്തിയ ഈ പുസ്തകത്തിന് അനുഗ്രഹാശംസകൾ ചൊരിഞ്ഞ പുറനാട്ടുകര ശ്രീരാമകൃഷ്ണമഠം അദ്ധ്യക്ഷൻ ശ്രീമദ് ശക്രാനന്ദസ്വാമികളോടുള്ള കൃതജ്ഞത ഈ അവസരത്തിൽ രേഖപ്പെടുത്തുന്നു.

"സ്വാമികളുടെ ജീവചരിത്രം ഇങ്ങനെയായാൽ മതിയോ?" എന്ന ചോദ്യം എനിക്കെന്നപോലെ പരമേശ്വരാനന്ദസ്വാമികളെ അടുത്ത് അറിയുന്നവർക്കെല്ലാം തോന്നുമെന്നതിൽ സംശയമില്ല. സമയവും സാമ്പത്തികവും കണക്കിലെടുത്താണ് സ്വാമികളുടെ ജീവചരിത്രം സംക്ഷിപ്തമാക്കിയത്. സ്വാമികളുടെ ജീവിതം അനുഭവങ്ങളുടെ സാഗരമാണെങ്കിൽ ഈ പുസ്തകം അതിലേക്ക് എത്തിച്ചേരുവാൻ സഹായിക്കുന്ന ഒരു കൈത്തോടുപോലുമല്ലെന്ന് അറിയാം. എങ്കിലും സാഗരസംഗമത്തിനായുള്ള പോഷകനദിയുടെ ശ്രമം വിഫലമാവുകയില്ല എന്ന വിശ്വാസത്തിൽ, ശതാഭിഷക്തനാകുന്ന ശ്രീമദ് പരമേശ്വരാനന്ദസ്വാമികളെ കുറിച്ചുള്ള ഈ ലഘുജീവചരിത്രം ഭക്തജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു

തൃശ്ശൂർ
2004 ജൂലൈ

വിനയാന്വിതനായി
**രാജീവ് ഇരിങ്ങാലക്കുട**

# അനുഗ്രഹാശംസകൾ

## പ്രാർത്ഥന

പരോപകാരമേ പുണ്യം, പാപമേ പരപീഡനം.

ഇതാ ഇവിടെ പരോപകാരമേ ജീവിതവ്രതമാക്കിയ ഒരു മഹാത്മാവിന്റെ ഒരു ഹ്രസ്വജീവിത ചരിത്രം. സാധാരണക്കാർക്ക് മാർഗ്ഗദർശകങ്ങളായ ഇത്തരം ജീവചരിത്രങ്ങൾ യുവതലമുറകൾക്കായി ധാരാളം കിട്ടുമാറാകണം. ഒരു ദീപത്തിൽനിന്ന് മറ്റൊരു ദീപം ജ്വലിപ്പിക്കുന്നതുപോലെ ഒരു ജീവിതത്തിനുമാത്രമേ മറ്റൊരു ജീവന് പ്രചോദനം ഉൾക്കൊള്ളുവാൻ കഴിയുകയുള്ളൂ.

ശ്രീമദ് പരമേശ്വരാനന്ദസ്വാമിയുടെ ധന്യമായ ജീവിതചരിത്രം അനേകം ആളുകൾക്ക് തങ്ങളുടെ ജീവിതം ധന്യവും സാർത്ഥകവും സഫലവുമാക്കുവാൻ ഉൾപ്രേരണ നൽകുമാറാകട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു.

സജ്ജന വിധേയൻ
**ശക്രാനന്ദസ്വാമി**

ശ്രീരാമകൃഷ്ണമഠം

പുറനാട്ടുകര

# രണ്ടാംപതിപ്പിനൊരു ആമുഖം

ഇരുന്നിലക്കോട് ജ്ഞാനാനന്ദകുടീരത്തിൽനിന്നും കന്യാകുമാരി വിവേകാനന്ദകേന്ദ്രത്തിലേക്ക് സ്വാമികൾ പോയപ്പോഴും അവിടെച്ചെന്ന് പലതവണ സ്വാമികളെ സന്ദർശിക്കുകയുണ്ടായി. ഈ സന്ദർശനത്തിനിടയിൽ ഒരിക്കൽ കണ്ടപ്പോൾ കേന്ദ്രത്തിന്റെ ഉപാദ്ധ്യക്ഷനായ ബാലകൃഷ്ണാജി പറയുകയുണ്ടായി, 'ഇവിടെവന്ന് സ്വാമിയോടൊപ്പം താമസിച്ച് അദ്ദേഹത്തിന്റെ അനുഭവങ്ങളെല്ലാം എഴുതിയെടുക്കണം'. നിർഭാഗ്യവശാൽ ആ സൗകര്യങ്ങൾ പൂർണ്ണമായി ഉപയോഗിക്കാൻ കഴിഞ്ഞില്ല.

പരമേശ്വരാനന്ദസ്വാമികളുടെ ജീവിതത്തിൽ സ്വയംപ്രകാശാശ്രമത്തിനുള്ള സ്ഥാനം വളരെ വലുതാണ്. സ്വാമികളിലൂടെയാണ് ഈ ആശ്രമത്തെക്കുറിച്ച് ആദ്യമായി കേൾക്കുന്നത്. ദക്ഷിണേന്ത്യയിലെ ആദ്യത്തെ വനിതാശ്രമമായ സ്വയംപ്രകാശാശ്രമത്തിനെക്കുറിച്ച് അവിടുത്തെ അന്തേവാസിനിയും കേരളപാണിനിയുടെ പൗത്രിയുമായ പ്രൊഫ. ജെ.ലളിതയും ഈയുള്ളവനും ചേർന്ന് എഴുതിയ സച്ചിദാനന്ദസാഗരം എന്ന പുസ്തകത്തിന്റെ പ്രകാശനച്ചടങ്ങിൽ പങ്കെടുക്കുവാൻ പരമേശ്വരാനന്ദ സ്വാമികൾ കന്യാകുമാരിയിൽ നിന്ന് തിരുവനന്തപുരത്തെത്തുകയുണ്ടായി. പുസ്തകപ്രകാശന ചടങ്ങിന് രണ്ടുനാൾ മുമ്പായിരുന്നു സ്വാമികളുടെ 87-ാം ജന്മദിനാഘോഷം. അദ്ദേഹത്തിന്റെ പിതാമഹന്റെ സ്മരണകൾ പേറുന്ന പരമേശ്വരത്ത് വെച്ചാണ് നടന്നത്. ആ ചടങ്ങിലും പങ്കെടുക്കുവാനുള്ള സൗഭാഗ്യമുണ്ടായി. ചുരുക്കത്തിൽ സ്വാമികളുമായി ബന്ധമുള്ള സ്ഥലങ്ങളെല്ലാം സന്ദർശിക്കുവാനും അവിടങ്ങളിലെ ആൾക്കാരുമായി സംവദിക്കുവാനും കഴിഞ്ഞുവെന്നതിന്റെ പരിണിതഫലമാണ് വിപുലമാക്കിയ ഈ ജീവചരിത്രം.

പുസ്കതത്തിന്റെ രണ്ടാംപതിപ്പിന് അവതാരിക എഴുതിത്തന്ന് അനുഗ്രഹിച്ച കൊളത്തൂർ അദ്വൈതാശ്രമം മഠാധിപതി ചിദാനന്ദപുരി സ്വാമികളോയും ഈ സംരംഭത്തിന് ആദ്യാവസാനം പ്രചോദനം പകർന്നുതന്ന സ്വയംപ്രകാശാശ്രമത്തിലെ ലളിത ടീച്ചറോടും അകൈതവമായ നന്ദിയുണ്ട്. കൂടാതെ സ്വാമി സിദ്ധിനാഥാനന്ദ സ്മൃതിസമിതിയുടെ പ്രഥമ പുരസ്ക്കാരത്തിന് അർഹനായ സ്വാമികളുടെ ജീവചരിത്രം സ്മൃതി സമിതിയുടെ പേരിൽ പ്രസിദ്ധീകരിക്കാൻ അനുവാദം നൽകിയ അതിന്റെ ഭാരവാഹികളോടും കൃതജ്ഞത രേഖപ്പെടുത്തുന്നു.

വിനയാന്വിതനായി

**രാജീവ് ഇരിങ്ങാലക്കുട**

# അവതാരിക

ശ്രീമദ് പരമേശ്വരാനന്ദ സരസ്വതി സ്വാമികളുടെ സംഭവബഹുലമായ ജീവിതത്തിലേക്ക് ഒരെത്തിനോട്ടം നൽകുംവിധമാണ് ശ്രീ. രാജീവ് ഇരിങ്ങാലക്കുട 'ഒരു കർമ്മയോഗിയുടെ സന്ന്യാസപർവ്വം' എന്ന ഗ്രന്ഥം വിരചിച്ചിരിക്കുന്നത്. മഹാത്മാക്കളുടെ വാസ്തവികമായ മഹത്വം ശബ്ദ പ്രവർത്തിയുടെ മേഖലയ്ക്കു ഉപരിയാണ്. അതും ബാഹ്യമായി കാണപ്പെടുന്നതോ വിലയിരുത്തലുകൾക്കും ആലേഖനങ്ങൾക്കും വിഷയമാക്കാവുന്നവയോ അല്ല. ജീവചരിത്രങ്ങൾക്കും മറ്റും വിഷയമാകുന്നത് മഹാത്മാക്കളുടെ ലോകസംഗ്രഹ പ്രവർത്തനങ്ങളും ബാഹ്യമായി അവർ ചെയ്ത ചെയ്തികളും മാത്രമാണ്. എങ്കിൽതന്നെയും അവ അത്യന്തം ലോകോപകാരികൾ തന്നെ. കാരണം അവ സന്മാർഗ്ഗത്തിലേക്ക് സാമാന്യസമൂഹത്തെ ആനയിക്കുന്നതിനും സജ്ജനങ്ങളെ സന്നിഷ്ഠയിൽ വസിക്കാൻ ശക്തമാക്കുന്നതിനും സമർത്ഥങ്ങളാണ്. ആ നിലയ്ക്ക് പരമേശ്വരാനന്ദ സരസ്വതി സ്വാമികളുടെ ഈ ജീവചരിത്രം സമാജത്തിന് പ്രയോജനകരം തന്നെ.

സാധുശീലൻ പരമേശ്വരൻപിള്ള എന്ന പൂർവ്വാശ്രമ നാമത്തോടൊത്ത സ്വാമിയോട് സനാതനധർമ്മികൾ അത്യന്തം കടപ്പെട്ടിരിക്കുന്നു. ഭാരതത്തിന്റെ വിവിധ പ്രദേശങ്ങളിൽ അവിടുത്തെ ധർമ്മോദ്ധാരണ പ്രവർത്തനങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും കന്യാകുമാരി വിവേകാനന്ദ ശിലാസ്മാരകത്തിന്റെ ആദ്യകാല പ്രവർത്തനവുമായി ബന്ധപ്പെട്ട് അവിടുന്ന് ചെയ്ത സേവനങ്ങൾ എക്കാലവും സ്മരിക്കപ്പെടുകതന്നെ ചെയ്യും. കേസരി വാരികയുടെ പത്രാധിപരെന്ന നിലയിലും ഹിന്ദുധർമ്മത്തിലെ അടിസ്ഥാനപരങ്ങളായ വിഷയങ്ങളെ സംബന്ധിച്ചുള്ള ഗ്രന്ഥകാരനെന്ന നിലയിലും സാധുശീലൻ പ്രാതഃസ്മരണീയൻ തന്നെ. ഉദാഹരണത്തിന് ഹിന്ദുധർമ്മത്തെ സാമാന്യമായി ഒന്നു പരിചയപ്പെടുത്തിയിരിക്കുന്ന ലളിതമായ ഗ്രന്ഥമേതെന്ന് ഒരു സാമാന്യ വ്യക്തി ചോദിച്ചാൽ സാധുശീലന്റെ 'ഹിന്ദുധർമ്മ പരിചയം' എന്നു തന്നെയാണ് മറുപടി. അതുപോലെ 'ഷോഡശസംസ്കാരങ്ങൾ' എന്ന ഗ്രന്ഥം തദ്വിഷയത്തിൽ പ്രാമാണികവും പരിചായകവുംതന്നെ.

കൊണ്ടയൂർ ആശ്രമം ഉപേക്ഷിച്ച ജ്ഞാനാനന്ദസരസ്വതിസ്വാമികളുടെ കന്യാകുമാരി നിവാസത്തിനു പിന്നിൽ പരോക്ഷമായി വളരെയധികം പ്രവർത്തിച്ച സാധുശീലൻ തദ്വാരാ പരോക്ഷമായി നിരവധി സേവനമാണ് കൈരളിക്കു സമ്മാനിച്ചത്.അനന്തരം ജ്ഞാനാനന്ദ സരസ്വതി സ്വാമികളിൽ നിന്നും സന്ന്യാസദീക്ഷ സ്വീകരിച്ച് 'സ്വാമി പരമേശ്വരാനന്ദ സരസ്വതി' എന്ന നാമധേയത്തിൽ വിവിധ സ്ഥലങ്ങളിൽ ആശ്രമസ്ഥാപനം ചെയ്തു. ഈ കാലഘട്ടത്തിൽ അനേകം പേരെ സന്ന്യാസജീവിതത്തിലേക്ക് അവിടുന്ന് ആനയിക്കുകയും ചെയ്തു. ശാരീരികമായ അവശതകൾ അനുഭവിക്കുമ്പോഴും സനാതനസംസ്കൃതിയുടെ സമുദ്ധാരണം സദാ സങ്കൽപ്പിച്ചു കൊണ്ടിരുന്ന സ്വാമിജിയുടെ ഭാവത്തെ നല്ലപോലെ മനസ്സിലാക്കാൻ നമുക്ക് സാധിച്ചിട്ടുണ്ട്. ഇങ്ങനെയുള്ള മഹാത്മാവിന്റെ ജീവിതത്തിൽനിന്നും പാഠങ്ങൾ ഉൾക്കൊണ്ട് ധർമ്മനിഷ്ഠയിൽ വസിക്കാൻ ശ്രദ്ധിക്കുന്നത് ജീവിതത്തിൽ ധന്യത കൈവരുത്തുവാനുള്ള മാർഗ്ഗമാണെന്നതിൽ സംശയമില്ല.

കേരളീയ സന്ന്യാസാശ്രമങ്ങളെക്കുറിച്ചും പ്രത്യേകിച്ച് ശ്രീരാമകൃഷ്ണ പ്രസ്ഥാനത്തെക്കുറിച്ചുമെല്ലാം പരിചയപ്പെടുത്തിയതിലൂടെയും മറ്റനേകം ധാർമ്മിക ലേഖനങ്ങളിലൂടെയും മലയാളികൾക്കിടയ്ക്ക് പ്രസിദ്ധനായ ശ്രീ രാജീവ് ഇരിങ്ങാലക്കുടയുടെ 'ഒരു കർമ്മയോഗിയുടെ സന്ന്യാസപർവ്വം' എന്ന ഗ്രന്ഥത്തിന്റെ പരിഷ്ക്കരിച്ച പതിപ്പാണ് ഇപ്പോൾ സജ്ജനങ്ങൾക്ക് മുമ്പാകെ അവതരിപ്പിക്കപ്പെടുന്നത്. ശ്രീമദ് പരമേശ്വരാനന്ദസരസ്വതി സ്വാമികളുടെ ജീവിതത്തിലേക്ക് ഒരെത്തിനോട്ടം നൽകുംവിധം രചിക്കപ്പെട്ട ഈ ഗ്രന്ഥത്തെ എല്ലാവിധ ശുഭാശംസകളോടുകൂടി സസന്തോഷം കൈരളിക്കു മുമ്പാകെ അവതരിപ്പിച്ചുകൊള്ളട്ടെ.

സ്വാമി ചിദാനന്ദപുരി
അദ്വൈതാശ്രമം
കൊളത്തൂർ, കോഴിക്കോട്.



സാധുശീലൻ പരമേശ്വരൻപിള്ള



സാധുശീലന്റെ മാതാപിതാക്കൾ



തിലക്ജി മഹാരാജ്



ബാബാ ബജ്രംഗ്ദാസ്

# ഉപക്രമം

പലർക്കും പലതുമാണ് ജീവിതം. "രണ്ടു ശൂന്യതകൾക്കിടയിലെ അർത്ഥശൂന്യതയാണ് ജീവിതം"എന്ന് ഒരു പാശ്ചാത്യചിന്തകൻ. മറ്റൊരാൾക്ക് ജീവിതം ചൂതാട്ടമായാണ് അനുഭവപ്പെട്ടത്. എന്നാൽ ശ്രീമദ് പരമേശ്വരാനന്ദസരസ്വതി സ്വാമികൾക്ക് ജീവിതം ഒരു കഥാസരിത്സാഗരം.

വൈവിധ്യം നിറഞ്ഞ വ്യക്തിത്വത്തിന് ഉടമയായ സാധുശീലൻ പരമേശ്വരൻപിള്ള ഹിന്ദു സാമൂഹികസേവകർക്കെല്ലാം സുപരിചിതനാണ്. ആര്യ (ഹിന്ദു) ധർമ്മ സേവാസംഘത്തിന്റെ ദക്ഷിണ ഭാരത പ്രചാരകൻ, കന്യാകുമാരി വിവേകാനന്ദ ശിലാസ്മാരകത്തിന്റെ പ്രാരംഭകാല പ്രവർത്തകൻ, കേസരി വാരികയുടെ ആദ്യകാല പത്രാധിപർ, മലബാറിലെ ഹിന്ദുസമാജ സെക്രട്ടറി, സർവ്വോപരി പിന്നോക്ക സമുദായങ്ങളുടെ സാംസ്ക്കാരിക, സാമൂഹിക ഉന്നമനത്തിനായി വിവിധ രംഗങ്ങളിൽ ആയുസ്സും വപുസ്സും അർപ്പിച്ച ത്യാഗസമ്പന്നൻ തുടങ്ങിയ നിലകളിലൊക്കെയാണ് സാധുശീലൻ ഹൈന്ദവ സമാജത്തിന്റെ മുൻപിൽ അനാവരണം ചെയ്യപ്പെട്ടിരിക്കുന്നത്. അറിഞ്ഞതിലും കൂടുതൽ അറിയപ്പെടാത്ത നിസ്വാർത്ഥ, നിശ്ശബ്ദ സേവനങ്ങളുടെ ഉടമ കൂടിയാണ് അദ്ദേഹം. നാലുതവണ അദ്ദേഹം ഭാരത പര്യടനം പൂർത്തിയാക്കി. അതിലൊരു തവണത്തെ പര്യടനം അവിഭക്തഭാരതത്തിലെ ലാഹോർ വരെ നീണ്ടു നിന്നു. തീർത്ഥയാത്രകളിലൂടെ ആർജ്ജിച്ച അനുഭവജ്ഞാനം അദ്ദേഹത്തിന്റെ രചനകളേയും പ്രഭാഷണങ്ങളേയും മാത്രമല്ല പ്രസിദ്ധങ്ങളായ പ്രസിദ്ധീകരണങ്ങളേയും മഹത്വമുള്ളതാക്കി തീർത്തു.

സ്വഭാവത്തിൽ നൈസർഗ്ഗികമായി കാണപ്പെട്ടിരുന്ന സാത്വിക ഗുണത്താലാണ് ബാലനായിരുന്ന പരമേശ്വരൻപിള്ളയെ "സാധുശീലൻ പരമേശ്വരൻപിള്ള" യെന്ന് ആദ്യമായി സ്വയംപ്രകാശ യോഗിനിയമ്മ വിളിച്ചത്. തിരുവനന്തപുരം ജില്ലയിലെ നെടുമങ്ങാട്-ചിറയിൻകീഴ് താലൂക്കുകളുടെ അതിർത്തിഗ്രാമമായ മുദാക്കൽ വാവുകോണത്ത് വീട്ടിൽ 1920 ആഗസ്റ്റ് 14 (1095 കർക്കിടകം 3)ന് ആയില്യം നക്ഷത്രത്തിൽ വാവുകോണത്ത് കൃഷ്ണപിള്ളയുടെയും പീലിപ്പുര വീട്ടിൽ ലക്ഷ്മിയമ്മയുടെയും മൂത്ത പുത്രനായാണ് പരമേശ്വരൻ ഭൂജാതനായത്.

# ജ്ഞാനിയാശാൻ

ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ, ശ്രീനാരായണ ഗുരു തുടങ്ങിയ മഹാത്മാക്കളുടെ സമകാലീനനും അവരുമായി അടുത്ത സൗഹൃദത്തിലും ആയിരുന്ന, ജ്ഞാനിയാശാനെന്ന് പരക്കെ അറിയപ്പെട്ടിരുന്ന പിതാമഹന്റെ പേരുതന്നെയാണ് സാധുശീലനും വാത്സല്യപൂർവ്വം ഇട്ടത്.

ആറ്റിങ്ങൽ എന്ന സ്ഥലത്തുനിന്ന് ഏകദേശം പത്ത് കിലോമീറ്റർ കിഴക്കുമാറി വെഞ്ഞാറമൂട് റോഡിൽ മുദാക്കൽ പാലം ജംഗ്ഷനിൽ നിന്ന് വടക്കോട്ട് വഴി സഞ്ചരിക്കുമ്പോൾ പരമേശ്വരം എന്ന സ്ഥലത്തെത്തും. പരമേശ്വരം എന്ന സ്ഥലനാമം ഏതാണ്ട് 120 വർഷങ്ങൾക്കുമുമ്പാണ് പ്രയോഗത്തിൽ വന്നത്. അതിനുമുമ്പ് വെമ്പലക്കോട് എന്നായിരുന്നു ഈ സ്ഥലം അറിയപ്പെട്ടിരുന്നത്. പരമേശ്വരത്ത് പരമേശ്വരനാശാൻ പിന്നീട് ജ്ഞാനിയാശാൻ എന്ന പേരിലാണ് അറിയപ്പെട്ടതെങ്കിലും അദ്ദേഹം ജനിച്ച സ്ഥലത്തിന്റെ പേര് അദ്ദേഹത്തിന്റെ പേരിൽ അറിയപ്പെടുവാൻ തുടങ്ങിയെന്ന് അനുമാനിക്കുന്നതായിരിക്കും ഉചിതം. പരമേശ്വരത്തിന്റെ തെക്കേയറ്റത്ത് ഒരു ഭഗവതിക്ഷേത്രവും വടക്കേയറ്റത്ത് ഒരു വിഷ്ണുക്ഷേത്രവും കാവും കുളവുമുണ്ട്.

ഒന്നര നൂറ്റാണ്ടിനുമുമ്പ് ഒരു മേടമാസ സ്വാതി നക്ഷത്രത്തിലാണ് പരമേശ്വരൻപിള്ളയുടെ ജനനം. പിതാവ് മാറാമഠത്തിൽ ഗോവിന്ദൻപോറ്റിയും, മാതാവ് ചെറുചോടുവീട്ടിൽ പാർവ്വതിയമ്മയും. സ്വപിതാവുതന്നെയാണ് എഴുത്തിനിരുത്തി പഠിപ്പിച്ചു തുടങ്ങിയത്. പിന്നീട് അന്നത്തെ പ്രസിദ്ധ ഗുരുകുലമായി പ്രശോഭിച്ചിരുന്ന വൈരാടത്ത് കുടിപ്പള്ളിക്കൂടത്തിൽനിന്ന് ലഭിക്കാവുന്ന വിദ്യകളെല്ലാം അഭ്യസിച്ചു.

പന്ത്രണ്ടാമത്തെ വയസ്സിൽ ദേശാടനത്തിനിറങ്ങിയ പരമേശ്വരൻപിള്ള പത്തുവർഷങ്ങൾക്കുശേഷമാണ് ജന്മനാട്ടിലെത്തുന്നത്. സുദീർഘമായ ഈ തീർത്ഥയാത്രയ്ക്കിടയിൽ നിരവധി പുണ്യതീർത്ഥങ്ങളും അനവധി ആത്മീയപുരുഷന്മാരുമായി സമ്പർക്കത്തിലാകുവാൻ അദ്ദേഹത്തിന് സാധിച്ചു. കൂടാതെ ജന്മസിദ്ധമായ ഭക്തി വർദ്ധമാനമാകുവാനും ഈ തീർത്ഥാടനം കൊണ്ട് സാധിച്ചു.

തിരിച്ചെത്തിയ പരമേശ്വരൻപിള്ള സ്ഥലത്തുള്ള വിഷ്ണുക്ഷേത്രത്തെ കേന്ദ്രമാക്കി വിദ്യാഭ്യാസപരവും ആത്മീയവുമായ പ്രവർത്തനങ്ങൾ ആരംഭിച്ചു. ജിജ്ഞാസുക്കളായ നാട്ടുകാരുടെ അപേക്ഷപ്രകാരം

സ്വഭവനത്തിൽത്തന്നെ ഒരു കുടിപ്പള്ളിക്കൂടം തുടങ്ങി. ക്രമേണ ഇതൊരു ഗുരുകുലമായി വളർന്നു. വേദ, വേദാംഗ, വേദാന്ത വിഷയങ്ങൾ ഗ്രഹിക്കാനുള്ള സങ്കേതമായിത്തീർന്നു ഇവിടം. ദൂരസ്ഥലങ്ങളിൽ നിന്നുള്ള വിദ്വാന്മാർപോലും ഇവിടെ വരുവാൻ തുടങ്ങി. ക്രമേണ കുടിപ്പള്ളിക്കൂടത്തിന്റെ ശാഖകളും ആരംഭിച്ചു. തന്റെ അഭാവത്തിൽ മറ്റു പള്ളിക്കൂടങ്ങളിൽ സമർത്ഥരായ സ്വശിഷ്യരെത്തന്നെ ആശാന്മാരായി അയയ്ക്കുകയും ചെയ്തു. പരമേശ്വരൻപിള്ള പരമേശ്വരനാശാനാകാൻ പിന്നീടധികം സമയമെടുത്തില്ല. അതേസമയം ആവശ്യക്കാരുടെ അഭ്യർത്ഥനകളനുസരിച്ച് സ്തോത്രകീർത്തനങ്ങളും, കോലടിപ്പാട്ട്, ഊഞ്ഞാൽപ്പാട്ട്, തിരുവാതിരപ്പാട്ട് മുതലായവയും പരമേശ്വരനാശാൻ എഴുതിക്കൊടുത്തുകൊണ്ടിരുന്നു. ശ്രീ വിക്രമാർക്കചരിതം , ഭദ്രകാളിചരിതം , പാണ്ഡവവിജയം മുതലായ ആട്ടക്കഥകളും ചില തുള്ളൽക്കഥകളും നിരവധി സ്തോത്രങ്ങളും കീർത്തനങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്.

പരമേശ്വരനാശാന്റെ കുടിപ്പള്ളിക്കൂടത്തെക്കുറിച്ച് സാധുശീലൻ പരമേശ്വരൻപിള്ള എഴുതുന്നു, "കുടിപ്പള്ളിക്കൂടങ്ങളിൽ പലതും ജനകീയ കലാശാലകളായിരുന്നു. അതെ, ആത്മസാധനയും, സർവ്വകലാവല്ലഭത്വവും, കർമ്മകുശലതയും സ്വന്തമായുള്ള ആശാന്മാരുടെ കുടിപ്പള്ളിക്കൂടങ്ങൾ ജനകീയ സർവ്വകലാശാലകൾ തന്നെയായിരുന്നു. ഇത്തരം കുടിപ്പള്ളിക്കൂടങ്ങളുടെ ചരിത്രപരമ്പരയിൽ അവസാനകണ്ണികളിലൊന്നിന്റെ പ്രഗത്ഭമതിയായ കുലപതിയായിരുന്നു, പരമേശ്വരനാശാൻ. ഇരിക്കുമ്പോഴും നടക്കുമ്പോഴും സദാ വിവിധ വിദ്യാർത്ഥികളും സമ്മിശ്രസ്വഭാവക്കാരുമായ വിദ്യാധനന്മാരാൽ വലയം ചെയ്യപ്പെട്ടിരുന്നതിനാൽ അദ്ദേഹംതന്നെ ഒരു സഞ്ചരിക്കുന്ന കലാശാലയായിരുന്നു. നിത്യസന്ദർശകരുടെ തിരക്കുകൊണ്ട് സ്വവസതി ഒരു അതിഥിശാലയായും പരിവർത്തനപ്പെട്ടിരുന്നു." സാധുശീലൻ സ്വന്തം പിതാമഹനായ ജ്ഞാനിയാശാനെക്കുറിച്ചെഴുതിയ ലേഖനത്തിൽ (ദേശബന്ധു വാരാന്ത്യപതിപ്പ് 1956 ഒക്ടോബർ 27) നിന്നുള്ള ചെറുഭാഗമാണ് മേലുദ്ധരിച്ചത്.

ഏതാണ്ട് ഒരു വ്യാഴവട്ടക്കാലം മാത്രം നീണ്ടുനിന്നതായിരുന്നു പരമേശ്വരനാശാന്റെ ഗാർഹസ്ഥ്യജീവിതം. കൃഷ്ണപിള്ള, ജനാർദ്ദനപിള്ള, സരസ്വതിയമ്മ എന്നീ മൂന്ന് സന്താനങ്ങളാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. അതിൽ കൃഷ്ണപിള്ള ഭക്തനും സാഹിത്യകുശലനുമായിരുന്നു. കൃഷ്ണപിള്ളയുടെ സ്തോത്രകൃതികളും മറ്റും ചേർത്ത് ഭഗവൽചിന്തനങ്ങൾ ഒന്നും രണ്ടും ഭാഗങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ജ്ഞാനിയാശാന്റെ അന്ത്യസമയത്തെക്കുറിച്ച് മൂത്തപുത്രനായ കൃഷ്ണപിള്ളയുടെ അനുഭവവിവരണം ആ മഹാന്റെ ആർജ്ജിത ആത്മീയശക്തിയെ വെളിവാക്കുന്നു, "കൃഷ്ണപിള്ളയ്ക്ക് പതിനൊന്ന് വയസ്സാണപ്പോൾ. ആശാന് അമ്പതും. വിശേഷിച്ച് കുറച്ച് ആളുകൾ വീട്ടിൽ വന്നിട്ടുണ്ട്. ചിലരെയൊക്കെ കണ്ടുപരിചയം എന്നതിൽ കവിഞ്ഞ് വിവരമൊന്നുമില്ല. ആശാൻ മകനോട് വെറ്റിലയും പാക്കും കൊണ്ടുവരാനാവശ്യപ്പെട്ടു. മുറുക്കുവാനാകാമെന്ന ധാരണയിൽ കൃഷ്ണൻ ചുണ്ണാമ്പും പുകയിലയും ഉൾപ്പെടെ കൊണ്ടുവന്നു. ആശാൻ മകന്റെ പുറത്ത് വാത്സല്യത്തോടെ ശാസനാപൂർവം ചെറുതായൊന്നുതട്ടി, നിനക്ക് മനസിലായില്ല അല്ലേ? എന്ന് പറഞ്ഞു. അദ്ദേഹം അന്തിമയാത്രയ്ക്ക് ഗണപതിപ്പടുക്കയിട്ട് പൂജ നടത്താൻ വേണ്ടിയായിരുന്നു വെറ്റിലയും പാക്കും ആവശ്യപ്പെട്ടത്. ആ മഹായോഗീശ്വരൻ പലരുടെയും സാന്നിദ്ധ്യത്തിൽ യോഗനിഷ്ഠനായിരുന്ന് ശരീരം ത്യജിക്കുകയായിരുന്നു" (പുണ്യചരിതാവലി 168). സ്വയം പ്രവചിച്ചിരുന്നതുപോലെ തന്റെ അമ്പതാമത്തെ വയസ്സിൽ, ഒരു പുണ്യമുഹൂർത്തത്തിൽ പുഞ്ചിരിച്ചുകൊണ്ട് അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു. അദ്ദേഹം ചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരു തുടങ്ങി പല മഹാത്മാക്കളുമായി ജ്ഞാനചർച്ചകളിൽ ഏർപ്പെട്ടിരുന്നു.

കൃഷ്ണപിള്ള മൂത്തമകന് സ്വപിതാവിന്റെ പേരുതന്നെ നല്കി. പിതാമഹൻ പന്ത്രണ്ടാമത്തെ വയസ്സിൽ ദേശാടനത്തിനായി ഇറങ്ങിത്തിരിച്ചപ്പോൾ പൗത്രൻ പതിനേഴാമത്തെ വയസ്സിലാണ് ഒരു നിയോഗം പോലെ വീടുവിട്ടിറങ്ങിയത്. വർഷങ്ങൾക്കുശേഷം കനകമലയുടെ താഴ്വാരത്ത് ശ്രീകൃഷ്ണാശ്രമം സ്ഥാപിച്ചപ്പോൾ ആ പ്രദേശവും 'പരമേശ്വരം' എന്ന പേരിൽ അറിയപ്പെട്ടുവെന്നതും ആകസ്മികമായിരിക്കുകയില്ല. ജ്ഞാനിയായ പിതാമഹനിൽനിന്നും പുറപ്പെട്ട ആത്മീയധാര പൗത്രനിലൂടെ പൂർണ്ണമാകുവാൻ പരമേശ്വരം നിമിത്തമായിത്തീർന്നതാകാം.

# ജനനം

അക്കാലത്തെ കുടുംബസമ്പ്രദായം മരുമക്കത്തായമായിരുന്നു. കൃഷ്ണപിള്ള ആളോഹരി ഭാഗം വാങ്ങി പരമേശ്വരത്തിന്റെ കിഴക്കുഭാഗത്ത് സ്ഥലം വാങ്ങി വീടുവെച്ചു. മൂത്തമകനായ പരമേശ്വരനോട് കൃഷ്ണപിള്ളയ്ക്ക് ഏറെ സ്നേഹവാത്സല്യങ്ങളുണ്ടായിരുന്നു. അച്ഛൻ തന്നെയാണ് മകനെ എഴുത്തിനിരുത്തിയത്.

കുറച്ചു വർഷങ്ങൾക്കു ശേഷം കൃഷ്ണപിള്ള മുളന്നൂർ ഏലായിലുള്ള വാവുകോണത്തെ വീടും പറമ്പും വിറ്റിട്ട് വെഞ്ഞാറമൂടിനടുത്തുള്ള ആലിന്തറയിൽ ഒരു തെങ്ങുതോപ്പ് വാങ്ങി, അവിടെ താമസം ആരംഭിച്ചു. വീടിന്നടുത്തുള്ള സ്ക്കൂളിൽ പരമേശ്വരനെ മൂന്നാംക്ലാസ്സിൽ പഠനത്തിന്നായി ചേർത്തു. അഞ്ചാംക്ലാസ്സു മുതൽ മൂന്നര പണം ഫീസ് കൊടുക്കണമായിരുന്നു. വീട്ടിലെ വരുമാനം കൊണ്ട് ആ ഫീസ് കൊടുക്കാൻ കഴിയുമായിരുന്നില്ല. അപ്പോൾ സ്ക്കൂളിലെ മറ്റ് ചെലവുകളുടെ കാര്യം പറയേണ്ടതുമില്ലല്ലൊ. ഈ നിലയിൽ കുടുംബം പുലർത്തിക്കൊണ്ടു പോകുവാൻ അച്ഛൻ നന്നേ കഷ്ടപ്പെടുന്നതുകൊണ്ട് പരമേശ്വരൻ റോഡ്പണിക്ക് മണ്ണ് ചുമക്കാൻ വരെ പോകുകയുണ്ടായി.

താൻ മണ്ണു ചുമക്കുമ്പോൾ തന്റെ ഇഷ്ടദേവനായ കണ്ണൻ മണ്ണു വാരി കളിക്കുന്ന രംഗങ്ങൾ ഓർത്താണ് പരമേശ്വരൻ സ്വയം സമാധാനിച്ചത്. മൂന്നാം ക്ലാസ്സിലെ പാഠപുസ്തകത്തിൽ ശ്രീകൃഷ്ണഭഗവാൻ കാളിയമർദ്ദനം നടത്തുന്ന ഒരു രേഖാചിത്രം ഉണ്ടായിരുന്നു. ദേവീ-ദേവന്മാരുടെ ചിത്രങ്ങൾ അപൂർവ്വമായേ അക്കാലത്ത് കിട്ടിയിരുന്നുള്ളൂ. തന്റെ പാഠപുസ്തകത്തിലെ ആ രേഖാചിത്രം നിവർത്തിവെച്ച് അതിൽ പൂവിട്ട് പൂജിക്കാൻ തുടങ്ങി. അന്ന് ആരംഭിച്ച ശ്രീകൃഷ്ണഭക്തി പരമേശ്വരൻ ജീവിതാവസാനം വരെ തുടർന്നു. മകന്റെ ഭക്തി കണ്ട് അച്ഛൻ അനുമോദിക്കുമായിരുന്നു.

പഠനം തുടർന്നുകൊണ്ടുപോകാനുള്ള സാമ്പത്തിക ഭദ്രത ഇല്ലാത്തതിനാൽ കിളിത്തട്ടിൽ കൃഷ്ണപിള്ളയുടെ കൂടെ ചെങ്കോട്ടയിലുള്ള സർക്കാർ വക കാപ്പിത്തോട്ടത്തിലേക്ക് പണിക്ക് പോയി. അപ്പോൾ പരമേശ്വരന് പ്രായം പന്ത്രണ്ട് വയസ്സ് മാത്രമായിരുന്നു. അവിടെ ഒരു മാസം പണിയെടുത്തതിന്റെ പ്രതിഫലമായി കിട്ടിയ മൂന്നുരൂപയും കൊണ്ട് വീട്ടിൽ മടങ്ങിയെത്തി. അതിൽ രണ്ടു രൂപ പിതാവിന് കൊടുത്തു. പിതാവിനുള്ള ആദ്യദക്ഷിണ അതായിരുന്നു.

ആ സമയത്ത് വീട്ടിലെത്തിയ കായംകുളത്തുകാരി ഒരു യോഗിനിയമ്മയുടെ കൂടെ അവരുടെ ക്ഷണപ്രകാരം ഒരു പ്രഭാതത്തിൽ തിരുവനന്തപുരത്തേക്ക് പുറപ്പെട്ടു. അവിടെ നിന്നും കുമാരപുരത്തെത്തി, നവരംഗം ബംഗ്ലാവിലെ പണിക്കാരനായി. അവിടെ ചിമ്മിനിവിളക്കിന്റെ വെളിച്ചത്തിൽ രാത്രി പകലാക്കി, ഇംഗ്ലീഷ്, ഹിന്ദി പഠനസഹായികളിലൂടെയാണ് ഭാഷാപഠനം ആരംഭിച്ചത്. അവിടെനിന്നും കുന്നുകുഴിയിലെ അഡ്വ. എസ്.നാരായണപിള്ളയുടെ ഭവനത്തിൽ കഴിയുമ്പോഴാണ് ഹിന്ദി, ഇംഗ്ലീഷ് ഭാഷകളിൽ സാമാന്യേന സംസാരിക്കുവാനുള്ള പാടവം നേടിയെടുത്തത്. മദ്രാസ് മെട്രിക്കുലേഷൻ പരീക്ഷ സ്വയം പഠിച്ച് എഴുതുകയാണുണ്ടായത്. അതോടൊപ്പം ഹിന്ദി പ്രചാരസഭയുടെ പരീക്ഷകളും സ്വയം പഠിച്ച് പാസ്സാവുകയുണ്ടായി.

പരമേശ്വരന് ഒരു സഹോദരിയും നാല് സഹോദരന്മാരുമാണുള്ളത്. സഹോദരി ഭവാനിയമ്മ വീട്ടമ്മയാണ്. എക്സ് സർവീസുകാരനായ മാധവൻപിള്ള, റിട്ട. ഹെഡ്മാസ്റ്ററായ അനന്തൻപിള്ള, രാഷ്ട്രീയ രംഗത്ത് പ്രസിദ്ധനായ കെ.രാമൻപിള്ള, ആരോഗ്യവകുപ്പിലെ റിട്ട. അസിസ്റ്റന്റ് ഡയറക്ടറായ കെ.രാജേന്ദ്രൻ എന്നിവരാണ് സഹോദരങ്ങൾ.

## ഗാന്ധിദർശനം

തിരുവിതാംകൂറിലെ ക്ഷേത്രപ്രവേശന വിളംബരത്തോട് അനുബന്ധിച്ച് 1937-ൽ മഹാത്മാഗാന്ധി തിരുവനന്തപുരത്തെത്തുകയുണ്ടായി. ഗാന്ധിജിയെ സ്വീകരിക്കാനായി അതിബൃഹത്തായ ബ്രഹ്മാണ്ഡസമ്മേളനമാണ് സർക്കാർ സംവിധാനം ചെയ്തിരുന്നത്. സ്റ്റേജിൽ ഗാന്ധിജിയും അദ്ദേഹത്തിന്റെ പ്രഭാഷണം പരിഭാഷപ്പെടുത്തുന്ന ചൊവ്വര പരമേശ്വരനും. ആ സമ്മേളനത്തിൽ പറവൂർ പൊന്നമ്മ 'ശാന്താകാരം ഗഗനസദൃശം മേഘവർണ്ണം ശുഭാംഗം' എന്നു തുടങ്ങുന്ന ധ്യാനശ്ലോകം ശ്രുതിമധുരമായി പാടിയതോർക്കുന്നു. ഉയർന്ന പീഠത്തിൽ ഇരുകാലുകളും മടക്കി ഇടതുകൈ ഊന്നിയിരുന്ന, ജീവിത ലാളിത്യത്തിന്റെയും ഉന്നതാദർശത്തിന്റെയും ആ ശാന്തഗംഭീര സ്വരൂപത്തെ പതിനാറാമത്തെ വയസ്സിലാണ് സാധുശീലൻ ആദ്യമായി ദർശിക്കുന്നത്. ആ ജനക്കൂട്ടത്തിനിടയിലൂടെ നുഴഞ്ഞുകയറി ഗാന്ധിജിയുടെ പീഠത്തിനരികിലെത്തി അദ്ദേഹത്തിനെ പാദനമസ്ക്കാരം നടത്തി കൃതാർത്ഥനാവുകയുണ്ടായി പരമേശ്വരൻ. പിന്നീട് ദില്ലിയിൽ വെച്ച് മൂന്നുതവണ ഗാന്ധിജിയുടെ പൊതുപരിപാടികളിൽ പങ്കെടുക്കാൻ പരമേശ്വരന് കഴിഞ്ഞിട്ടുണ്ട്.

## സ്വയംപ്രകാശാശ്രമം

തന്റെ ജീവിതത്തിന്റെ വഴിത്തിരിവിന് കാരണമായ സ്വയംപ്രകാശാശ്രമത്തിലേയ്ക്കുള്ള പ്രഥമ സന്ദർശനത്തെക്കുറിച്ച് പരമേശ്വരാനന്ദ സ്വാമികൾ ഇങ്ങനെ കുറിച്ചു.

തയ്ക്കാടുസ്വാമികളുടെ അമ്മ തങ്ങിയിരിക്കുന്ന ഭവനങ്ങളിൽ, ബ്രാഹ്മമുഹൂർത്തത്തിൽ അമ്മ എണീറ്റിരുന്ന് ഹരിനാമകീർത്തനങ്ങൾ നല്ല സ്വരത്തിൽ ഉറക്കെ ചൊല്ലും. പ്രഭാതത്തിൽ ശുഭാനന്ദപ്രദായകമായിരിക്കും അതുകേൾക്കാൻ. അതുകഴിഞ്ഞാൽ സൂര്യോദയത്തിനു മുമ്പു തന്നെ അവിടെനിന്നും പുറപ്പെട്ടാൽ ചെന്നുനിൽക്കുന്നത് അടുത്ത താവളത്തിലായിരിക്കും. ഒരിക്കൽ കുളത്തൂർ യോഗിനി അമ്മയെക്കാണാൻ മേക്കേപട്ടത്തു തയ്ക്കാട്ടു യോഗിനി അമ്മയുടെ അദ്ധ്യക്ഷതയിൽ ചില സ്ത്രീജനങ്ങൾ നിശ്ചയിച്ചു. ആൺതുണയ്ക്ക് എന്നെക്കൂടി കൊണ്ടുപോകാമെന്നും നിശ്ചയിച്ചു. 1935 ൽ കുളത്തൂർ, നഗരപ്രാന്തത്തിനു പുറത്താണ്. പുറപ്പെടേണ്ട സമയം അടുത്തപ്പോൾ പല കാരണങ്ങളാൽ സ്ത്രീകൾ തെറ്റിപ്പിരിഞ്ഞു. തയ്ക്കാട്ടു യോഗിനി അമ്മ അടുത്ത താവളം ലക്ഷ്യമാക്കി പുറപ്പെട്ടു.

ഉർവ്വശീശാപം ഉപകാരമെന്നപോലെ ഈ ഇണക്കവും പിണക്കവും കുളത്തൂർ യോഗിനി അമ്മയെ ദർശിക്കുവാനുള്ള അടങ്ങാത്ത ആവേശം എന്നിലുളവാക്കി..................

1937-ാമാണ്ടിൽ ഒരു ദിവസം ഉച്ചയ്ക്കുമുമ്പേ കുളത്തൂർ ആശ്രമത്തിലെത്തി. ആശ്രമവരാന്തയിൽ രണ്ടോ മൂന്നോ പുരുഷന്മാർ ഇരിക്കുന്നു. അമ്മ തിരുവടികൾ അകത്തു എന്തോ ജോലിത്തിരക്കിലാണെന്നു പുറത്തിരുന്നവരിൽ നിന്നറിഞ്ഞു. ഇവൻ ഒറ്റയ്ക്കു മുറ്റത്തിനടുത്ത ഒരു മരച്ചുവട്ടിൽ കാത്തിരുന്നു. പത്തു നിമിഷം ആയിരിക്കയില്ല, അകത്തു നിന്നും അമ്മതിരുവടികൾ ചുറുചുറുക്കോടെ, പണിയെടുക്കുന്ന ഒരു യുവതിയുടെ ഉന്മേഷവും ഉത്സാഹവും സ്ഫുരിക്കുന്ന മുഖഭാവത്തോടെ വരാന്തയിലേക്കു വന്നു. വന്നപാടെ അവിടെ ഇരുന്നവരോട് പിന്നാലെവന്ന മൂന്നുനാലു സ്ത്രീകൾ പരിചയപ്പെടുത്തിയതനുസരിച്ച് കുശലപ്രശ്നം ചെയ്തു. തുടർന്ന് ഇവൻ മറ്റാരെയും ശ്രദ്ധിക്കാതെ നേരെ അമ്മ തിരുവടികളുടെ മുന്നിലേക്കു ചെന്നു നമസ്ക്കരിച്ചു.

ങ്ഹും...........എവിടെ നിന്നാ ഇവനെ കരുണാദൃഷ്ടിയോടെ നോക്കിക്കൊണ്ടു അമ്മ തിരുവടികൾ അന്വേഷിച്ചു.

ഇപ്പോൾ വരുന്നതു പുത്തൻ ചന്ത ഊറ്റുകുഴിക്കടുത്തുനിന്ന്, വീട് വെഞ്ഞാറമൂട്ടിനടുത്താണ്. വടക്കോട്ടു ഒരു തീർത്ഥാടനത്തിനു തിരിച്ചു. ഇവിടെ വന്നു അമ്മയുടെ അനുഗ്രഹത്തോടുകൂടി..........

ഈ ബാല്യത്തിലോ...............വീട്ടിൽ അമ്മയും അച്ഛനും മറ്റുമില്ലേ? എല്ലാവരും ഉണ്ട്. ആർക്കും അനിഷ്ടമില്ല.

എന്നാലും........എങ്ങനെയാ തീർത്ഥാടനം?

നടക്കാവുന്നിടത്തോളം നടക്കും. ക്ഷേത്രങ്ങളിൽ ദർശനം ചെയ്ത് ആ പരിസരങ്ങളിലെങ്ങാനും രാത്രിതങ്ങും. അങ്ങനെ ആഹാരം കിട്ടിയാൽ കഴിക്കും. ഇല്ലെങ്കിൽ പച്ചവെള്ളം കുടിച്ചു കഴിയും........

പണമൊന്നും കരുതിയിട്ടില്ലേ?

ഇല്ല, ഈ പുസ്തങ്ങളല്ലാതെ യാതൊന്നും കരുതിയിട്ടില്ല . ഇവന്റെ കൈവശമിരിക്കുന്ന പുസ്തകങ്ങൾ അമ്മ തിരുവടികൾ എടുത്തു തുറന്നു നോക്കിക്കൊണ്ട്, ഇതെല്ലാം പഠിച്ചിട്ടുണ്ടോ എന്നു ചോദിച്ചു.

പാരായണം ചെയ്യുന്നുണ്ട്.

പുസ്തകങ്ങൾ വാചസ്പതി പരമേശ്വരൻ മൂസ്സിന്റെ വ്യാഖ്യാനത്തോടുകൂടിയ ഭഗവത്ഗീത, ശ്രീ കൃഷ്ണൻ നമ്പ്യാതിരി തർജ്ജമചെയ്ത് പ്രസിദ്ധപ്പെടുത്തിയ സ്വാമി വിവേകാനന്ദന്റെ കത്തുകൾ, ശ്രീ വിവേകാനന്ദപത്രാവലി, റെഡ്യാർ പ്രസ്സുകാർ പ്രസിദ്ധപ്പെടുത്തിയ ശ്രീരാമകൃഷ്ണന്റെ തിരുവായ്മൊഴി (ഒന്നാംഭാഗം) എന്നിവയാണ്. അമ്മ തിരുവടികൾ പുസ്തകം എനിക്കു തന്നിട്ടു അവിടെ ഉൽസുകരായിരിക്കുന്നവരെ നോക്കി പറഞ്ഞു: ങ്ഹാ - വൈരാഗ്യവും ഭക്തിയും ഉണ്ടെങ്കിൽ പ്രായം ബാധകമല്ല.

ഇതുകേട്ടപ്പോൾ ഇവന് കുറെക്കൂടി ഉൾക്കരുത്തു ലഭിച്ചതുപോലൊരു അനുഭവം. സന്തോഷപൂർവ്വം ഉറക്കെ പറഞ്ഞുപോയി. അമ്മ തൃപ്പാദങ്ങളുടെ അനുഗ്രഹമുണ്ടെങ്കിൽ ഹിമാലയം വരെ പോകും.

തിരുവടികളും പെട്ടെന്നു ചിരിച്ചു. സാധു.........നന്നായി വരട്ടെ എന്നു തന്നത്താൻ ഉച്ചരിച്ചുകൊണ്ട് അമ്മതിരുവടികൾ അന്നു ആശ്രമത്തിലെ മെയിൻഹാളിൽ നടയടച്ചിരുന്ന പൂജാമുറിക്കുമുന്നിൽച്ചെന്ന് മണിയടിച്ചു നട തുറന്നു. അമ്മ അകത്തു കയറിയപ്പോൾ ഇവനുൾപ്പെടെ എല്ലാപേരും പൂജാമുറിക്കഭിമുഖമായി തൊഴുതു. രണ്ടു മൂന്നു നിമിഷങ്ങൾക്കകം

അമ്മ പുറത്തേക്കു വന്നു. ഇവൻ ആഹാരം കഴിക്കാനിരിക്കാതെ ഉടനെ പോകുകയാണെന്നറിഞ്ഞ തിരുവടികൾ കുറെ പ്രസാദവും നാലു ചക്രവും തന്നനുഗ്രഹിച്ചു.

പിന്നീട് ഹിമാലയസാനുക്കൾവരെ കൊണ്ടെത്തിച്ച ഈ യാത്രയിൽ ഇവന്റെ മൂലധനം ഈ നാലുചക്രം മാത്രമായിരുന്നു.

## പ്രഥമയാത്ര

യാത്രക്കിടയിൽ നല്ലതുപോലെ വിശക്കുമ്പോൾ മാത്രം ഏതെങ്കിലും വീടുകളിൽ കയറി ഭക്ഷണം കഴിക്കും. അങ്ങനെ നടന്നുനടന്ന് എറണാകുളത്തെത്തി. അവിടെ ആ സമയത്ത് കടൽതീരത്തുള്ള മൈതാനത്തിൽ (ഇന്നത്തെ മറൈൻഡ്രൈവിൽ) ഒരു പാതിരിയും കൂടെയുള്ളവരും പാട്ടു പാടിക്കൊണ്ട് പറയുന്നു, 'പാവപ്പെട്ടവരെ, വരൂ, നിങ്ങൾക്ക് എല്ലാ ഐശ്വര്യങ്ങളും നേടാം'. ഇതുകേട്ട് പരമേശ്വരൻ പാതിരിയുടെ പിന്നാലെ പോയി. അദ്ദേഹം തന്റെ വാസസ്ഥലത്തെത്തി തിരിഞ്ഞുനോക്കിയപ്പോഴാണ് പരമേശ്വരനെ കണ്ടത്. എന്താണെന്ന് ചോദിച്ചപ്പോൾ 'വിശക്കുന്നു, ഭക്ഷണം വേണം' എന്നു പറഞ്ഞു. അടുത്തു നിന്ന ഒരാളെ വിളിപ്പിച്ച് വിരട്ടിയോടിപ്പിക്കുകയാണ് ചെയ്തതത്രെ.

എറണാകുളത്തു നിന്നും പാലക്കാട് വഴി തമിഴ്നാട്ടിലെ വാണിയംപാടിയിലെത്തി. തീവണ്ടിയിൽ അവിടെ ചെന്നിറങ്ങിയപ്പോൾ തന്നെ രാത്രിയായി. അപരിചിതമായ സ്ഥലത്തെത്തിയപ്പോഴുണ്ടായ അങ്കലാപ്പിൽ ഒറ്റയ്ക്ക് നിൽക്കുമ്പോൾ "അടുത്തു തന്നെ ഒരമ്പലമുണ്ട്. അവിടെ കിടക്കാം", എന്ന് പറഞ്ഞ് ചിലർ പരമേശ്വരനെ കൂട്ടിക്കൊണ്ടുപോയി. അമ്പലമെന്ന് പറഞ്ഞ് കൂട്ടിക്കൊണ്ടുപോയവർ ആളൊഴിഞ്ഞ ഒരു വീട്ടിലേക്കാണ് കൊണ്ടെത്തിച്ചത്. പരമേശ്വരനാകെ ഭയമായി. ഒന്നുറക്കെ കരയാൻപോലും കഴിയാത്ത അവസ്ഥ.

പിറ്റേ ദിവസം കുറച്ചുപേർ വന്ന് തൊട്ടടുത്തുള്ള പുഴയുടെ കരക്കൽ കൊണ്ടുപോയി തലമുണ്ഡനം ചെയ്യിച്ചു. എതിർക്കാൻ ശ്രമിച്ചപ്പോൾ ദേഹോപദ്രവവും തുടങ്ങി. വീണ്ടും ആളൊഴിഞ്ഞ ആ വീട്ടിലേക്ക് കൊണ്ടുപോയി അകത്താക്കി പൂട്ടിയിട്ടുപോയി. കുറച്ചുകഴിഞ്ഞപ്പോൾ ജനൽകമ്പിയിൽ പിടിച്ചുവളച്ച് വിടവുണ്ടാക്കി അതിലൂടെ ഒരുവിധം പുറത്തുകടന്നു. പാടത്തിലൂടെയും കുറ്റിക്കാടുകളിലൂടെയും ഓടാൻ തുടങ്ങി. ഓടുമ്പോഴും അച്ഛൻ ജപിച്ചുകൊണ്ടിരുന്ന പഞ്ചാക്ഷരമന്ത്രം ജപിച്ചുകൊണ്ടേയിരുന്നു. അങ്ങനെ ഓടിക്കൊണ്ടിരിക്കുമ്പോൾ ചെറിയൊരു ഗണപ

തികോവിൽ കണ്ടു. അതിനുള്ളിൽ കയറി ഗണപതിവിഗ്രഹത്തിന് പിന്നിൽ നേരം വെളുക്കുംവരെ ഒളിച്ചിരുന്നു.

പിന്നീടങ്ങനെ പോകുമ്പോൾ റെയിൽവെ ക്വാർട്ടേഴ്സുകൾക്കടുത്ത് ധാരാളം ആളുകൾ കൂടി നിൽക്കുന്നു. ആൾക്കൂട്ടത്തിന് നടുവിൽ ഒരു സ്ത്രീ മുടിയെല്ലാം അഴിച്ചിട്ട് തുള്ളുന്നു. ആ സമയത്താണ് മാലയും ഭസ്മവുമെല്ലാം ധരിച്ച് പരമേശ്വരൻ അവിടെ ചെല്ലുന്നത്. വേഷമൊക്കെ കണ്ടപ്പോൾ ആളുകൾ തുള്ളുന്ന സ്ത്രീയോട് പറയാൻ തുടങ്ങി, "അതാ ഒരു ചിന്നസ്വാമി, ഇന്ത സാമിയെ കൂപ്പിട്ടുവാങ്കോ". അച്ചൻ ചെറുപ്പത്തിലേ ആദിത്യഹൃദയമന്ത്രം ചൊല്ലുന്നതുകേട്ട് പരമേശ്വരനും അത് ഹൃദിസ്ഥമാക്കിയിരുന്നു. മന്ത്രം ജപിച്ച് ഭസ്മവും തുളസിമാലയും തുള്ളിക്കൊണ്ടിരുന്ന സ്ത്രീയുടെ മുഖത്തേക്കെറിഞ്ഞു. പെട്ടെന്ന് ആ സ്ത്രി നിലത്തുവീണ് നിശ്ചലയായി. അവിടെകൂടിയിരുന്നവർക്കെല്ലാം "ചിന്നസ്വാമി" ആൾദൈവമാകാൻ അധികം സമയം വേണ്ടിവന്നില്ല.

പ്രഥമയാത്രയിൽ തന്നെ ആരംഭത്തിൽ ഭീതിജനകവും അന്ത്യത്തിൽ രസകരവുമായി തീർന്ന ഇതുപോലൊരുപാട് അനുഭവങ്ങൾ പരമേശ്വരനുണ്ടായി.

## കൊൽക്കത്തയിൽ

ആ യാത്രയ്ക്കൊടുവിൽ 1938-ൽ കൊൽക്കത്തയിലെത്തി. തിരുവനന്തപുരത്ത് വെച്ച് പരിചയപ്പെട്ടിരുന്ന മാത്തൂർ എസ്.കെ.പണിക്കരുടെ കൊൽക്കത്തയിലുള്ള ബാലിഗഞ്ചിലെ ഭവനത്തിലാണ് എത്തിയത്. അപ്രതീക്ഷിതമായത്തിയ പരമേശ്വരന് പ്രതീക്ഷിച്ച തരത്തിലുള്ള ആതിഥേയത്വമല്ല അവിടെ ലഭിച്ചത്. അവിടുത്തെ പണിക്കാരൻ ആലവയ്ക്കടുത്ത്, പാറക്കടവുകാരനായ ഒരു കൃഷ്ണൻനായരായിരുന്നു. അയാളുടെ മുറിയിൽ പരമേശ്വരനെ കൊണ്ടാക്കി. അവിടെ താമസിച്ചുകൊണ്ടിരിക്കുമ്പോഴാണ് ബിഷപ്പ്സ് കോളേജിൽ കത്തുകൾ തരംതിരിക്കുന്നതിന് ഒരാളെ ആവശ്യമുണ്ടെന്ന് അറിഞ്ഞത്. അങ്ങനെ മാസം പത്തുരൂപ ശമ്പളത്തിൽ അവിടെ ജോലിക്കാരനായി.

നവരാത്രികാലത്ത് കൊൽക്കത്ത മുഴുവനും ദുർഗ്ഗാപൂജയിൽ ലയിക്കുന്ന കാലമായിരുന്നു. കൊൽക്കത്തയിൽ എത്തിയതിന്റെ പിറ്റേദിവസം തന്നെ ദക്ഷിണേശ്വരം ഭവതാരിണി ക്ഷേത്രത്തിലും ബേലൂർ ശ്രീരാമകൃഷ്ണമഠത്തിലും പരമേശ്വരൻ പോകുകയുണ്ടായി. സുഭാഷ്ചന്ദ്രബോസും ജ്യേഷ്ഠൻ ശരത്ചന്ദ്രബോസും അവരുടെ അമ്മയും ഒരു ഭവനത്തിലാണ്

താമസിക്കുന്നതെന്നറിഞ്ഞ് അവരുടെ വീടിന് മുന്നിൽ പോയി നിൽക്കു മായിരുന്നു. ശ്രീകൃഷ്ണചൈതന്യ എന്ന ആചാര്യന്റെ ഭക്തിസമ്പ്രദായ ത്തിലുള്ള ഗൗഡ്യമഠവും ആചാര്യ പ്രണവാനന്ദജി സ്ഥാപിച്ച ഭാരത് സേവക് സമാജവും സന്ദർശിക്കുന്ന പതിവുണ്ടായിരുന്നു.

കൊൽക്കത്തയിലെത്തിയ സാധുശീലന് അഭയം നൽകിയത് ബിഷപ്പ്സ് കോളേജ് ആയിരുന്നു. വിദേശ ഭരണത്തിൻ കീഴിൽ ഭാരത ത്തിൽ ഏറ്റവും കൂടുതൽ ചവിട്ടിമെതിക്കപ്പെട്ടത് ഹിന്ദുസംസ്കാരമായി രുന്നു. അന്നത്തെ ഹൈന്ദവ ജനതയ്ക്ക് അനുഭവിക്കേണ്ടി വന്ന കഷ്ട തകൾ കണ്ട് മനംനൊന്ത അദ്ദേഹം ക്രമേണ ഹിന്ദുധർമ്മം, ഹിന്ദുസമൂ ഹത്തിലെ സ്ഥാപനങ്ങൾ എന്നിവയെപ്പറ്റി കൂടുതൽ അറിയുവാനും അടു ക്കുവാനുമുള്ള ശ്രമങ്ങൾ ആരംഭിച്ചു. അങ്ങനെയാണ് ഹിന്ദുമഹാസഭ, ആര്യസമാജം, ശ്രീരാമകൃഷ്ണാശ്രമങ്ങൾ, ഭാരതസേവാശ്രമസംഘം, ഗൗഡിയാർമഠം എന്നീ ഹൈന്ദവസ്ഥാപനങ്ങളുമായി ബന്ധപ്പെടുവാൻ തുടങ്ങിയത്.

## ഹിന്ദുമഹാസഭാസമ്മേളനം

ഇതിന്നിടയിൽ മറ്റൊരു നിർണ്ണായക വഴിത്തിരിവുണ്ടായി. 1939 ഡിസംബറിൽ കൊൽക്കത്ത ശ്രദ്ധാനന്ദ പാർക്കിൽ വെച്ചുനടന്ന ഹി ന്ദുമഹാസഭയുടെ അഖിലേന്ത്യാ സമ്മേളനത്തിൽ ഒരു സന്നദ്ധ സേവക നായി സേവനം അനുഷ്ഠിക്കുവാനുള്ള അവസരം സാധുശീലന് ലഭി ച്ചു. അന്നത്തെ ഹിന്ദുയുവജനങ്ങളുടെ വീരാരാധനയ്ക്ക് പാത്രീഭൂതനായ വീരവിനായക് ദാമോദർ സവർക്കറുടെ അദ്ധ്യക്ഷപ്രസംഗവും സമ്മേള നസദസ്സിൽ സന്നിഹിതരായിരുന്ന ഡോ. ശ്യാമപ്രസാദ് മുഖർജി, ബാരി സ്റ്റർ എൻ. സി. ചാറ്റർജി, സർ ജ്വാലാപ്രസാദ് ശ്രീവാസ്തവ, ഡോ. കേശ വറാം ബലിറാം ഹെഡ്ഗേവാർ തുടങ്ങിയവരുടെ ഉജ്ജ്വല വാക്ധോര ണിയും കൊൽക്കത്ത നഗരത്തെ ഹൈന്ദവ തരംഗത്തിലാഴ്ത്തി പ്രക മ്പനം കൊള്ളിച്ചു. ആസേതുഹിമാചലം ആഞ്ഞടിച്ച ആ തരംഗം സാധു ശീലനേയും സ്വാധീനിച്ചു.

കൊൽക്കത്തയിലെ ഹൗറ റെയിൽവെ സ്റ്റേഷനിൽ നിന്നും ഹാരി സൺ റോഡ് (ഇന്നത്തെ എം.ജി.റോഡ്) വഴിയിലൂടെയുള്ള ആബാലവൃ ദ്ധജനങ്ങളടങ്ങുന്ന സാഗരസമാനമായ ഘോഷയാത്ര പരമേശ്വരനെ പുള കമണിയിച്ച സംഭവമായിരുന്നു. ആ ഘോഷയാത്രയിൽ കറുത്തുറ്റ കറാച്ചി കുതിരകളുടെ മേൽ ഝാൻസിറാണിയെ ഓർമ്മിപ്പിക്കുന്ന പെൺകുട്ടി

കൾ നീങ്ങിയിരുന്നു. ആ സമ്മേളനവേദിയിൽ വെച്ചാണ് ബങ്കിംചന്ദ്രചാറ്റർജിയുടെ വന്ദേമാതരഗാനം ആദ്യമായി പരമേശ്വരൻ കേൾക്കുന്നത്. പിന്നീട് വന്ദേമാതരഗാനം പലപ്പോഴായി കേട്ടിട്ടുണ്ടെങ്കിലും അത്രയേറെ ഹൃദ്യമായി തോന്നുകയുണ്ടായിട്ടില്ല. ആ സമ്മേളനത്തിൽ പങ്കെടുക്കുവാൻ കേരളത്തിൽ നിന്ന് സർ. സി.കൃഷ്ണൻനായരുടെ മകൻ ആർ. എൻ.പാലാട്ട് എത്തിയിരുന്നതായി ഓർക്കുന്നു. അവിഭക്ത ഭാരതത്തിന്റെ അഖണ്ഡതക്കെതിരായി ഉയർന്നുകൊണ്ടിരുന്ന വെല്ലുവിളികളെ നേരിടാൻ സജ്ജമാണ് ഭാരതം എന്ന് തെളിയിച്ച ഒരു മഹാസംഭവമായാണ് പരമേശ്വരൻ ആ സമ്മേളനത്തെ കുറിച്ച് മനസ്സിലാക്കിയത്.

ഇക്കാലത്ത് മറ്റൊരു സ്വപ്നവും സഫലമായി. ജ്ഞാനിയാശാന്റെ വിക്രമാർക്കചരിതം ആട്ടക്കഥ അച്ചടിച്ചുകാണുവാൻ പുത്രനായ കൃഷ്ണ പിള്ള വളരെ ആഗ്രഹിച്ചിരുന്നു. ആ ആഗ്രഹം സഫലമാക്കുവാൻ പരമേശ്വരന് കഴിഞ്ഞു. എസ്.റ്റി.റെഡ്ഡ്യാർ പ്രസ്സിൽ അച്ചടിച്ച് ആ പുസ്തകം പരമേശ്വരന് പ്രസിദ്ധപ്പെടുത്തുവാൻ കഴിഞ്ഞത് ബിഷപ്പ്സ് കോളേജിൽ ജോലി ചെയ്തു നേടിയ ധനംകൊണ്ടാണ്.

കൊൽക്കത്തയിൽ താമസിച്ചു കൊണ്ടിരിക്കുമ്പോൾ സുഭാഷ് ചന്ദ്രബോസ്, ഡോ. ശ്യാമപ്രസാദ് മുഖർജി തുടങ്ങിയ നേതാക്കളുടെ പ്രസംഗങ്ങൾകേട്ട് ആകൃഷ്ടനായി അവരുടെ വീട്ടിൽ പോയി കാണുകയുണ്ടായി. ശ്രീരാമകൃഷ്ണദേവന്റെ അന്തരംഗശിഷ്യന്മാരിൽ ഒരാളായിരുന്ന സ്വാമി അഭേദാനന്ദജി മഹാരാജിനെ അദ്ദേഹത്തിന്റെ പുതിയ ആശ്രമത്തിലും ശ്രീമദ് വിവേകാനന്ദസ്വാമികളുടെ ശിഷ്യാഗ്രേസരനായിരുന്ന ശ്രീമദ് വിരജാനന്ദസ്വാമികളെ ബേലൂർ ശ്രീരാമകൃഷ്ണമഠത്തിലും പോയി ദർശിച്ചിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ പാദസ്പർശം കൊണ്ട് പരിപാവനമായ ദക്ഷിണേശ്വരവും, അവിടുത്തെ ഭവതാരിണിക്ഷേത്രവും ആഴ്ചയിലൊരു പ്രാവശ്യമെങ്കിലും സന്ദർശിക്കുക പതിവായിരുന്നു.

പരമേശ്വരൻ ബംഗാളിൽ ഉണ്ടായിരുന്ന സമയത്താണ് രണ്ടാം ലോകമഹായുദ്ധം ആരംഭിച്ചതും നേതാജി സുഭാഷ് ചന്ദ്രബോസ് അപ്രത്യക്ഷനായതും. രവീന്ദ്രനാഥടാഗോറും, അഭേദാനന്ദസ്വാമികൾ മഹാസമാധി പ്രാപിച്ചതും ഇക്കാലത്താണ്. ഈ സംഭവങ്ങൾ പരമേശ്വരന്റെ ജീവിതത്തെ അഗാധമായി സ്വാധീനിച്ചു. അതിന്റെ ഫലമായുണ്ടായ തീവ്രവൈരാഗ്യത്താൽ ഒരു സുപ്രഭാതത്തിൽ തന്റേതായി സൂക്ഷിച്ചിരുന്നവയെല്ലാം പാവങ്ങൾക്ക് വിതരണം ചെയ്തിട്ട് തല മുണ്ഡനം ചെയ്ത് ഉടുവസ്ത്രം മാത്രം ധരിച്ചുകൊണ്ട് കാശിയിലേക്ക് പദയാത്ര നടത്തി. വഴി

മദ്ധ്യേ നിരവധി ക്ഷേത്രങ്ങളും സന്ന്യാസിമഠങ്ങളും സന്ദർശിച്ച് ഗയയിലും പിന്നീട് അവിടെനിന്നും ബോധഗയയിലും എത്തിചേർന്നു. അവിടെനിന്ന് രണ്ടുമാസം കൊണ്ട് കാശിയിൽ എത്തി. കാശിയിൽ നിന്നും പ്രയാഗ വഴി മധുര വൃന്ദാവനത്തിലെത്തി. അവിടെ നിന്നും ഒടുവിൽ ദില്ലിയിലെത്തി.

## ദില്ലിയിൽ

ദില്ലിയിലെത്തിയ പരമേശ്വരൻ ലക്ഷ്മീനാരായണക്ഷേത്രത്തിലും (ഇന്നത്തെ ബിർളാ മന്ദിർ) അടുത്തുതന്നെയുള്ള ഹിന്ദുമഹാസഭയിലുമായി കഴിഞ്ഞുപോന്നു. പരമേശ്വരന് നേരത്തെ അറിയാമായിരുന്ന കായംകുളത്തുകാരൻ ശങ്കരൻനായരാണ് ഹിന്ദുസ്ഥാൻ ടൈംസിലെ പ്രസിദ്ധനായ കാർട്ടൂണിസ്റ്റ് ശങ്കറെന്ന് അപ്പോൾ മാത്രമാണ് മനസ്സിലാകുന്നത്. അക്കാലത്ത് പേരിന് ഒരു കേരളാക്ലബ്ബ് മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളൂ.

ഒരു ദിവസം ദില്ലിയിലെ ഒരു കുറുക്കുവഴിയിലൂടെ നടന്നുപോകുകയായിരുന്നു. ഒരു ബംഗ്ലാവിന്റെ അടുത്തെത്തിയപ്പോൾ ഒരു സ്ത്രീയുടെ ഞരക്കവും രോദനവും കേൾക്കുന്നു. ആ വീടിന്റെ വരാന്തയിൽ കയറി കണ്ണാടിജനലിലൂടെ നോക്കിയപ്പോൾ അകത്തൊരു യുവതി തറയിൽ വീണുകിടക്കുന്നു. അവരുടെ മൂക്കിൽ നിന്നും വായിൽ നിന്നും രക്തം വാർക്കുന്നുണ്ട്. സഹായത്തിനായി ആരേയും ചുറ്റുവട്ടത്തു കാണുന്നില്ല. ഗത്യന്തരമില്ലാതെ മുററത്തുനിന്ന് ഒരു കല്ലെടുത്ത് കൊണ്ടുവന്ന് വാതിലിലെ കണ്ണാടിചില്ല് തല്ലിപ്പൊട്ടിച്ച് അകത്തുകടന്ന് വാതിൽ തുറന്നു. അവർക്ക് കുറച്ചു വെള്ളം കൊടുത്തു. അവരുടെ ഭർത്താവ് സെക്രട്ടേറിയറ്റിൽ ഉദ്യോഗസ്ഥനാണെന്ന് പരമേശ്വരന് അറിയാമായിരുന്നു. ഉടനടി ഒരു സൈക്കിൾ വാടകയ്ക്കെടുത്ത് നേരെ അദ്ദേഹത്തിന്റെ ഓഫീസിൽ പോയി വിവരം അറിയിച്ചു. പരമേശ്വരനൊത്ത് വീട്ടിൽ തിരിച്ചെത്തിയ ആ ഓഫീസർ ഗർഭിണിയായ തന്റെ ഭാര്യ മരണാസന്നയായി കിടക്കുന്നതാണ് കണ്ടത്.

ഭാര്യ അപകടാവസ്ഥ തരണം ചെയ്തതിനുശേഷം ആ ഓഫീസർ ആദ്യം അന്വേഷിച്ചത് പരമേശ്വരനെയാണ്. വിനോദ്.യു.റാവു എന്ന ആ യുവാവ് സെക്രട്ടേറിയറ്റിലെ ഇൻഫർമേഷൻ ഓഫീസറായിരുന്നു. അദ്ദേഹത്തിന്റെ ശ്രമഫലമായി പരമേശ്വരന് ബ്രിട്ടീഷ് സർക്കാരിന്റെ ഇംപീരിയൽ സെക്രട്ടേറിയറ്റിൽ ഒരു ഉദ്യോഗം കിട്ടി. ആ ജോലിയിൽ പ്രവേശിച്ചതിനുശേഷമാണ് വിദേശസർക്കാരിന്റെ സാമ്രാജ്യത്വമോഹം അരക്കി

ട്ടുറപ്പിക്കാനായി ഇവിടുത്തെ ഹിന്ദുക്കളെയും മുസ്ലീങ്ങളെയും പരസ്പരം തമ്മിൽ തല്ലിക്കുന്ന തന്ത്രങ്ങൾ മെനയുന്നതിന്റെ ഏകദേശചിത്രം പരമേശ്വരന് മനസ്സിലാക്കാനായത്.

ഇംപീരിയൽ സെക്രട്ടേറിയറ്റിലെ ഉദ്യോഗം ലഭിക്കുന്നതിനുമുമ്പ് ബീഹാറിലെ ചമ്പാരൻ ഷുഗർ ഫാക്ടറിയിലും പരമേശ്വരൻ ജോലി ചെയ്തിരുന്നു. അക്കാലത്ത് ഭാരതത്തിലെ ഗ്രാമീണജനതയെ വിദേശികൾ ചൂഷണം ചെയ്യുന്നതിന്റെയും ഒരു നഖചിത്രം അവിടെവെച്ച് മനസ്സിൽ പതിഞ്ഞിരുന്നു.

## സ്വാതന്ത്ര്യത്തിന്റെ സമരാഗ്നിയിൽ

ദില്ലിയിലെ ധാർമ്മികവും ദേശീയവുമായ പ്രവർത്തനങ്ങളിൽ മുങ്ങിയതുമൂലം സ്വയം തുടങ്ങിവെച്ചിരുന്ന അനൗപചാരിക പഠനങ്ങളൊക്കെ മുടങ്ങി. സ്വാതന്ത്ര്യസമരാഗ്നി നാടെങ്ങും ആളിക്കത്തിക്കൊണ്ടിരിക്കുന്ന അവസരം. ആ ആളിക്കത്തൽ അതിന്റെ മൂർദ്ധന്യത്തിലെത്തിയ ദിനം-1942 ആഗസ്റ്റ് 2. ആ ദിനത്തിൽ ബ്രിട്ടീഷ് ഭരണകൂടത്തിന്റെ വിലക്ക് ലംഘിച്ച് ത്രിവർണ്ണ പതാക ഉയർത്താൻ ദേശാഭിമാനികൾ ശ്രമിച്ചപ്പോൾ സാധുശീലനും അതിൽ ഭാഗഭാക്കായി. സ്വാതന്ത്ര്യസമരത്തിന്റെ നേതൃത്വനിരയിൽ തിളങ്ങിയിരുന്ന ശ്രീ. എസ്. സത്യമൂർത്തിയായിരുന്നു ദില്ലി കൊണാട്ട് സർക്സ്. മൈതാനത്തിൽ പതാക ഉയർത്തിയത്. അതു തടയാൻ വേണ്ടി ബ്രിട്ടീഷ് സൈന്യം ഭീകരതാണ്ഡവം തന്നെ നടത്തി. കുറേ പേരെ പോലീസ് വാനിൽ പിടിച്ചിട്ടു. അക്കൂട്ടത്തിൽ സാധുശീലനും ഉണ്ടായിരുന്നു. ഓടിക്കൊണ്ടിരുന്ന ജീപ്പിൽ നിന്നും ചാടി രക്ഷപ്പെടുകയാണുണ്ടായത്.

## ലാഹോർ യാത്ര

1942-ൽ സാധുശീലൻ ദില്ലിയിൽനിന്നും യാത്ര തിരിച്ച് ലാഹോർ വഴി കറാച്ചിയിലെത്തി. അന്നത്തെ പഞ്ചാബ് സംസ്ഥാനത്തിന്റെ തലസ്ഥാനമായിരുന്നു ലാഹോർ. അവിടെ കൂടുതലും സിഖ് സമുദായക്കാരായിരുന്നു. ഹിന്ദുക്കളിലെ ഒരു വിഭാഗമെന്ന നിലയിൽ ഹിന്ദുക്കളും സിഖുകാരും പരസ്പരം സഹകരിച്ചാണ് പ്രവർത്തിച്ചിരുന്നത്. കറാച്ചിയിൽ മുസ്ലീം ജനതയായിരുന്നു ഭൂരിപക്ഷമെങ്കിലും ശ്രീരാമകൃഷ്ണാശ്രമം, ആര്യസമാജം, ഹിന്ദുമഹാസഭ മുതലായ സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങളാണ് മുന്നിട്ട് നിന്നിരുന്നത്. ബ്രഹ്മകുമാരീസ് പ്രസ്ഥാന

ത്തിന്റെ ആചാര്യനും അവരുടെ പ്രധാന പ്രവർത്തനകേന്ദ്രവും അന്ന് കറാച്ചിയിലായിരുന്നു. ആ യാത്രയിൽ സാധുശീലൻ പരമേശ്വരൻപിള്ള തനിച്ചായിരുന്നതിനാൽ യഥേഷ്ടം സ്വതന്ത്രമായി തന്നെ ചരിത്രപ്രധാനമായ സ്ഥലങ്ങൾ സന്ദർശിക്കുവാൻ കഴിഞ്ഞിരുന്നു.

## അഖിലഭാരത ആര്യ (ഹിന്ദു) ധർമ്മ സേവാസംഘം

പണ്ഡിറ്റ് മദന മോഹന മാളവ്യയുടെ അദ്ധ്യക്ഷതയിലും ശ്രീ ജുഗൽ കിഷോർ ബിർളയുടെ സാമ്പത്തിക സഹായത്തിലും മറ്റ് ഹിന്ദു സംഘടനകളുടെയും നേതാക്കളുടെയും സഹകരണത്തോടെയും 1945-ൽ ദില്ലി കേന്ദ്രമാക്കി ആരംഭിച്ചതാണ് അഖിലഭാരത ആര്യ (ഹിന്ദു) ധർമ്മ സേവാസംഘം. വിവിധ ഹിന്ദു സംഘടനകളെ ധാർമികമായി ഒന്നിപ്പിക്കുകയും ഗ്രാമങ്ങളിലേക്ക് ഹിന്ദു പ്രചാരകന്മാരെ അയച്ച് അന്യമതസ്ഥരുടെ മതപരിവർത്തനങ്ങളിൽ പെട്ടുപോയ ഹിന്ദുക്കളെ മാതൃധർമ്മത്തിലേക്ക് കൊണ്ടു വരികയും ആയിരുന്നു സംഘത്തിന്റെ മുഖ്യലക്ഷ്യം.

1946ൽ സർക്കാരിന്റെ വാർത്താവിനിമയ വിഭാഗത്തിലെ ജോലി രാജി വെച്ച് പരമേശ്വരൻപിള്ള അഖിലഭാരത ആര്യ (ഹിന്ദു) ധർമ്മ സേവാസംഘത്തിന്റെ സന്നദ്ധ ഭടനായി. ഏകദേശം പത്തുവർഷത്തോളം ആ സംഘത്തിന്റെ ദക്ഷിണ ഭാരത പ്രചാരകനായി സേവനം അനുഷ്ഠിച്ചു. 1938-ൽ കേരളം വിട്ടുപോയ സാധുശീലൻ 1946 ലാണ് കേരളത്തിലേക്ക് തിരിച്ചുവരുന്നത്; അതും പൂർണ്ണസമയ ഹിന്ദു സമാജ സേവകനായി.

കേരളത്തിലെ സേവാസംഘം ജനറൽ സെക്രട്ടറിയായിരുന്ന പണ്ഡിറ്റ് ശ്രീകൃഷ്ണാനന്ദാചാര്യ ഉത്തരേന്ത്യക്കാരനാണെങ്കിലും തിരുവനന്തപുരത്തെത്തി വിദ്യാസമ്പന്നയും ഹിന്ദിഭാഷാ പ്രചാരകയുമായിരുന്ന ഗോമതിയമ്മയെ വിവാഹവും ചെയ്ത്, പട്ടത്ത് ആര്യകുമാർ ഗുരുകുലം സ്ഥാപിച്ച് നടത്തിവന്നിരുന്നു. ഇതിന്റെയെല്ലാം ഫീൽഡ് പ്രവർത്തനങ്ങളുടെ ഉത്തരവാദിത്വം സാധുശീലനായിരുന്നു. ശ്രീ. പി.പരമേശ്വരൻ തിരുവനന്തപുരത്ത് വിദ്യാർത്ഥിയായിരുന്നപ്പോൾ താമസിച്ചിരുന്നത് സേവാസംഘത്തിന്റെ ഈ ഹോസ്റ്റലിലായിരുന്നു.

ആര്യകുമാർ ആശ്രമത്തിൽ തിരുവിതാംകൂറിന്റെ പലഭാഗങ്ങളിൽ നിന്നുള്ള ഏറ്റവും പിന്നോക്ക സമുദായങ്ങളിൽപെട്ട കുട്ടികളെ താമസിപ്പിച്ച് പഠിപ്പിച്ചിരുന്നു. ആശ്രമത്തിലെ അന്തേവാസികളെ ബ്രാഹ്മണരായിട്ടാണ് വളർത്തിയിരുന്നത്. എല്ലാവരും പൂണൂൽ ധരിച്ചിരുന്നു. അവരെ വേദമന്ത്രങ്ങൾ ചൊല്ലാനും അഭ്യസിപ്പിച്ചിട്ടുണ്ടായിരുന്നു. അന്ന് ആശ്രമ

ത്തിനടുത്ത് സംഘശാഖ നടത്തിയിരുന്നു. ശാഖയിൽ വരുന്നവരും ആശ്രമപരിപാടികളിൽ പങ്കെടുക്കുമായിരുന്നു. അക്കാലത്തെ സേവാസംഘത്തിന്റെ അഖിലേന്ത്യാദ്ധ്യക്ഷൻ ഡോ. ശ്യാമപ്രസാദ് മുഖർജിയായിരുന്നു. അദ്ദേഹം തിരുവനന്തപുരത്ത് വന്നപ്പോൾ കൃഷ്ണാനന്ദാചാര്യയും സാധുശീലനും ഗസ്റ്റ്ഹൗസിൽ ചെന്നുകണ്ട് ആര്യകുമാർ ആശ്രമത്തിലേയ്ക്ക് ക്ഷണിച്ചുകൊണ്ടുവരികയുണ്ടായി.

## ഗൃഹസ്ഥാശ്രമം

സേവാസംഘത്തിന്റെ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുമ്പോഴാണ് പിതൃനിർദ്ദേശം മാനിച്ച് സാധുശീലൻ വിവാഹിതനായത്. വൈദീക ചടങ്ങുകളോടെ അനേകം പേരുടെ വിവാഹങ്ങൾ നടത്തിയ അദ്ദേഹത്തിന്റെ ഗൃഹസ്ഥാശ്രമപ്രവേശവും പ്രസിദ്ധ വൈദീകനായിരുന്ന പണ്ഡിറ്റ് വേദബന്ധു ശർമ്മയുടെ മുഖ്യ കാർമ്മികത്വത്തിൽ വൈദീകരീതിയിൽ തന്നെ നടത്തപ്പെട്ടു. അഗ്നിഹോത്രം മുതലായ ചടങ്ങുകളോടെ നടന്ന തികച്ചും വ്യത്യസ്തമായ ഈ വിവാഹം അന്നത്തെ വർത്തമാനപത്രങ്ങളിലൊക്കെ വലിയ വാർത്താപ്രാധാന്യം നേടി. ഗൃഹസ്ഥാശ്രമം സാധുശീലന്റെ സാമൂഹിക വീക്ഷണത്തിനോ സേവനപ്രവർത്തനങ്ങൾക്കോ തടസ്സമായില്ല. മറിച്ച് ജീവിതത്തെ കൂടുതൽ വിശാലമാക്കുകയാണ് ചെയ്തത്.

സർക്കാർ സർവീസിൽ റിട്ട. ഓഫീസ് സൂപ്രണ്ടായി വിരമിച്ച ടി. കെ.വിജയമ്മയാണ് സാധുശീലന്റെ സഹധർമ്മിണി. ഇവർക്ക് നാല് മക്കളുണ്ട്. ചലച്ചിത്രനിരൂപകനും സിനിമ, സീരിയൽ സംവിധായകനുമായ വിജയകൃഷ്ണൻ, വീട്ടമ്മയായ ഗീത, അദ്ധ്യാപികമാരായ ഗിരിജ, ശോഭന എന്നിവരാണ് മക്കൾ.

## ആഗമാനന്ദസ്വാമികൾ

ആദ്യയാത്രയിൽ കൂടെയുണ്ടായിരുന്ന പുസ്തകങ്ങളിലൊന്ന് ശ്രീ. കൃഷ്ണൻ നമ്പ്യാതിരി തർജ്ജമ ചെയ്ത് പ്രസിദ്ധപ്പെടുത്തിയ "സ്വാമി വിവേകാന്ദന്റെ കത്തുകൾ" ആയിരുന്നുവെന്ന് സൂചിപ്പിച്ചിരുന്നു വല്ലോ. ആ കൃഷ്ണൻനമ്പ്യാതിരി പിന്നീട് ശ്രീരാമകൃഷ്ണ സംഘാംഗ മായ ആഗമാനന്ദസ്വാമികളായി തീർന്നു.

സേവാസംഘത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ സാധുശീ ലന് ഏറ്റവും ആദരണീയനും അനുകരണീയനുമായിരുന്നത് ശ്രീമദ് ആഗ മാനന്ദസ്വാമികൾ ആയിരുന്നു. സാധുശീലന്റെ പ്രസിദ്ധമായ 'ഹിന്ദുക്കളെ ഉണരുവിൻ, എഴുന്നേൽക്കുവിൻ' എന്ന ലഘുലേഖ പ്രസിദ്ധീകൃതമായ പ്പോൾ മുക്തകണ്ഠം പ്രശംസിച്ചവരിൽ ആഗമാനന്ദസ്വാമികളും ഇസ്ലാം മതം ഉപേക്ഷിച്ച് ഹിന്ദുമതം സ്വീകരിച്ച രാമസിംഹനും ഉണ്ടായിരുന്നു. അയിത്തോച്ചാടനത്തിനും മതം മാറിപ്പോയവരെ ഹിന്ദുധർമ്മത്തിലേക്ക് തിരിച്ചുകൊണ്ടുവരുന്നതിനുമുള്ള പ്രവർത്തനങ്ങൾക്ക് സാധുശീലന് ആഗമാനന്ദസ്വാമികളുടെ പ്രചോദനവും പ്രോത്സാഹനവും ലഭിച്ചിരുന്നു.

ആഗമാനന്ദസ്വാമികളുമായി 1946 മുതൽ അദ്ദേഹം സമാധിയാകു ന്നതുവരെ(1961) അടുത്തു ബന്ധപ്പെട്ടിരുന്നു. കാലടി ശ്രീരാമ കൃഷ്ണാദ്വൈതാശ്രമത്തിന്റെ രജതജൂബിലി ആഘോഷസംബന്ധമായി കോഴിക്കോട് വന്നപ്പോൾ സാധുശീലൻ തളി ക്ഷേത്രത്തിനടുത്തുള്ള ശ്രീരാമക്ഷേത്രത്തിൽ വെച്ച് സ്വാമികളുടെ ഒരു പ്രസംഗം സംഘടിപ്പി ച്ചു. അതായിരുന്നു സ്വാമികളുമായുണ്ടായ അവസാനത്തെ കൂടികാഴ്ച. സ്വാമികൾ സമാധിയായപ്പോൾ അദ്ദേഹത്തിന്റെ ചിതാഭസ്മം ഭാരതപുഴ യിൽ നിമജ്ജനം ചെയ്യുന്നതിനും സാധുശീലൻ നേതൃത്വം നൽകുകയു ണ്ടായി.

ആഗമാനന്ദസ്വാമികൾ സമാധിയായ സമയത്ത് കേസരിയിൽ പത്രാ ധിപരായിരുന്ന സാധുശീലൻ എഴുതിയ എഡിറ്റോറിയൽ അദ്ദേഹത്തിന് സ്വാമികളോടുണ്ടായിരുന്ന അനൽപ്പമായ ആദരവിന് മകുടോദാഹരണ മാണ്. "......ശ്രീമദാഗമാനന്ദസ്വാമികളെ പോലുള്ള ഒരു മഹാചാര്യന്റെ ദേഹവിയോഗത്തിൽ കേരളമെന്നല്ല ഭാരതം മുഴുവനും ദുഃഖിക്കുന്നു. ഭാര തഹൃദയം പിടയുന്നു. ആ പിടപ്പിന്റെ ഭാവം പ്രകടിപ്പിക്കുവാനുള്ള ഹൃദ യശുദ്ധിയും മനസ്സാന്നിദ്ധ്യവും ഇന്നത്തെ ഹിന്ദുസമുദായത്തിന്നെത്ര ത്തോളം അവശേഷിച്ചിട്ടുണ്ടെന്നറിവാനുള്ള ഒരു പരീക്ഷണസംഭവം കൂടി യാണിത്....

ആശ്രമങ്ങളും സന്ന്യാസിമാരുമുണ്ട്. ഇനിയുമുണ്ടാവാം. പക്ഷെ, യോഗേശ്വരന്റെ ദിവ്യപ്രഭാവവും വില്ലാളിവീരന്റെ കർമ്മകുശലതയും ചേർന്ന സന്ന്യാസിമാർ എത്രപേരുണ്ട്. ഇവിടെയാണ് നാം ശ്രീമാദാ ഗമാനന്ദസ്വാമികളെ ദർശിക്കുന്നത്.

.....ഒരു കാര്യം മാത്രം ഓർമ്മിപ്പിച്ചുകൊള്ളട്ടെ:- ആഗമാനന്ദൻ ജനിച്ചതും ജീവിച്ചതും ദിവംഗതനായതും ഏതൊരു ആദർശത്തിന്റെ അഭ്യുദയത്തിനും പുനസ്ഥാപനത്തിനും ആയിരുന്നുവോ ആ സനാതനധർമ്മം പുലരാനും വളരാനും നാം ജീവിക്കുക" (വീരവാണി, ഭാഗം രണ്ട് 19).

## ഹിന്ദുമഹാമണ്ഡലവും ഹിന്ദുമഹാസംഗമവും

ശ്രീ. മന്നത്തു പത്മനാഭനുമായി പരിചയപ്പെടുവാനും മന്നവും ആർ. ശങ്കറും സംയുക്തമായി ആരംഭിച്ച ഹിന്ദു മഹാമണ്ഡലത്തിൽ പ്രവർത്തിക്കുവാനും കഴിഞ്ഞത് ഇക്കാലത്താണ്. ഹിന്ദുമഹാമണ്ഡലത്തിന്റെ ഒരു മഹാസമ്മേളനം കൊല്ലം എസ്.എൻ.കോളേജിൽ മൂന്ന് ദിവസം നടക്കുകയുണ്ടായി. ആ സമ്മേളനത്തിലേക്ക് വിശിഷ്ടാതിഥിയായി സാധുശീലൻ ക്ഷണിക്കപ്പെട്ടു. ബനാറസ് ഹിന്ദു യൂണിവേഴ്സിറ്റിയിലെ പ്രശസ്ത ഫിലോസഫി പ്രൊഫസർ ഡോ. ബി.എൻ. ആത്രേയ ഈ സമ്മേളനത്തിൽ ആദ്യാവസാനം പങ്കെടുക്കാനുണ്ടായ സൂത്രധാരനും സാധുശീലനായിരുന്നു.

കേരളത്തിലെ ശബരിമലയിലെന്നപോലെ സർവ്വരുടെയും തീർത്ഥാടനകേന്ദ്രമാണ് ഇന്നത്തെ കന്യാകുമാരി - നാഗർകോവിൽ ജില്ലയിലെ കുളച്ചിലനടുത്തുള്ള മണ്ടയ്ക്കാട് ഭഗവതീക്ഷേത്രം. ആ ക്ഷേത്രപരിസരത്ത് ക്രിസ്ത്യൻ സുവിശേഷകർ കടന്നുകയറി മതപരിവർത്തനശ്രമങ്ങൾ നടത്തിക്കൊണ്ടിരുന്നു. ഈ ശ്രമങ്ങളെ ഇല്ലാതാക്കാൻ സേവാസംഘത്തിന് സാധിച്ചു. എലങ്കത്ത് വേലായുധൻപിള്ളയുടെ നേതൃത്വത്തിൽ സേവാസംഘം രൂപീകരിച്ച് വിപുലമായി ഹിന്ദുമഹാസമ്മേളനം നടത്തുകയുണ്ടായി. ഇന്നും അത് അഭംഗുരം തുടർന്നു വരുന്നു. അക്കാലത്ത് സേവാസംഘത്തിന്റെ ആഭിമുഖ്യത്തിൽ അഖിലേന്ത്യാ തലത്തിലുള്ള ഹിന്ദു നേതാക്കന്മാരെ പങ്കെടുപ്പിച്ചുകൊണ്ടാണ് സമ്മേളനങ്ങൾ നടത്തിയിരുന്നത്. പണ്ഡിറ്റ് ഋഷിരാം, പണ്ഡിറ്റ് മൗലീചന്ദ്രശർമ്മ, എസ്.എസ്.ആപ്തെ, സ്വാമി അദ്വയാനന്ദ(ഭാരത് സേവാശ്രമ സംഘം), പണ്ഡിറ്റ് കണ്ണയ്യ, പണ്ഡിറ്റ് സോമ

ദേവ്, ദീനദയാൽ ഉപാദ്ധ്യായ തുടങ്ങിയ മഹാപ്രതിഭകളെ പങ്കെടുപ്പിച്ചുകൊണ്ടായിരുന്നു മണ്ടയ്ക്കാട്ടെ ഹിന്ദു മഹാസംഗമങ്ങൾ. ഈ സമ്മേളനങ്ങളുടെ ആദ്യാവസാന സംഘാടകനായി സാധുശീലനുണ്ടായിരുന്നു.

സേവാസംഘത്തിൽ പ്രവർത്തിച്ചിരുന്നപ്പോഴാണ് (1946-55) അന്യമതങ്ങളിലേയ്ക്ക് മതംമാറ്റപ്പെട്ടവരെ പ്രത്യേകിച്ച് ഹരിജനങ്ങളെ ശുദ്ധികർമ്മം നടത്തി ഹിന്ദുക്കളാക്കി പുനഃപരിവർത്തനം ചെയ്തിരുന്നത്. അവരുടെ വിവാഹാദി സംസ്കാരകർമ്മങ്ങൾ വൈദികരീതിയിൽ നടത്തിയിരുന്നു. പിന്നീട് ഉയർന്ന ജാതിക്കാരും വിവാഹാദി സംസ്ക്കാരകർമ്മങ്ങൾ നടത്തുന്നതിന് സാധുശീലനെ ക്ഷണിക്കാറുണ്ടായിരുന്നു. പുടവകൊടയും സദ്യയും മാത്രം പോരാ, സംസ്കാരകർമ്മങ്ങളും അനിവാര്യമാണെന്നുള്ള തിരിച്ചറിവ് ഹിന്ദുജനസാമാന്യത്തിലുണ്ടാകുവാൻ പരിശ്രമിച്ചവരിൽ സാധുശീലന്റെ സ്ഥാനം സമുന്നതമാണ്.

തിരു-കൊച്ചിയിൽ അയിത്തോച്ചാടനനിയമം വന്നപ്പോൾ സാധുശീലൻ കുറെ യുവാക്കളെ സംഘടിപ്പിച്ചുകൊണ്ട് തിരുവനന്തപുരം മുതൽ കന്യാകുമാരിവരെ ഹരിജനങ്ങൾക്കും മറ്റും പ്രവേശനം നിഷേധിച്ചിരുന്ന ഭക്ഷണശാലകളിൽ അവരെ പ്രവേശിപ്പിക്കുവാനുള്ള ശ്രമങ്ങൾ നടത്തുകയുണ്ടായി. ഈ ശ്രമങ്ങൾ പലപ്പോഴും സംഘർഷങ്ങൾക്കും പോലീസ് നടപടികൾക്കുംവരെ ഇടയാക്കിയിട്ടുണ്ട്.

നാഗർകോവിലിൽ പ്രവർത്തിച്ചുകൊണ്ടിരിക്കവെയാണ് തെക്കൻ തിരുവിതാംകൂർ തമിഴ്നാടിനോടു ചേർക്കണമെന്നതിന്റെ പേരിൽ പ്രക്ഷോഭം പൊട്ടിപുറപ്പെട്ടത്. ആ സന്ദർഭത്തിൽ കന്യാകുമാരിയിൽ നിർമ്മിച്ചുകൊണ്ടിരുന്ന ഗാന്ധി സ്മാരകത്തിന്റെ ഉദ്ഘാടനവേളയിൽ സംബന്ധിച്ചിരുന്നു. ആചാര്യ കൃപലാനിയാണ് ഉദ്ഘാടനം നിർവ്വഹിച്ചത്. പിന്നീട് ഗാന്ധിസ്മാരകമണ്ഡപത്തിന്റെ മോഡൽ തിരുവന്തപുരത്തേക്കു കൊണ്ടുപോകാൻ ഭാവിച്ചപ്പോൾ പ്രക്ഷോഭക്കാർ അത് വിട്ടുകൊടുത്തില്ല. ഗാന്ധിസ്മാരക മണ്ഡപത്തിന്റെ ഉദ്ഘാടനം കഴിഞ്ഞ് കടൽതീരത്ത് ഇരിക്കുമ്പോഴാണ് വിവേകാനന്ദപാറയിൽ ഇതിനുമുമ്പു തന്നെ സ്വാമി വിവേകാനന്ദന് ഒരു സ്മാരകം ഉണ്ടാകേണ്ടതായിരുന്നു എന്ന സങ്കൽപം സാധുശീലനിൽ ഉദിച്ചുയർന്നത്. കേസരിയിൽ പ്രസിദ്ധീകരിച്ച 'ഭാരതത്തെ കണ്ടെത്തിയ മഹാൻ' (1055 ഡിസംബർ 18) എന്ന ലേഖനം എഴുതുവാനുണ്ടായ പ്രചോദനവും ഇതുതന്നെയായിരുന്നു.

# മലബാറിലെ ഹിന്ദു ധർമ്മസമാജം

ആര്യ (ഹിന്ദു) ധർമ്മസേവാസംഘത്തിന്റെ കാര്യാലയത്തിൽ 1956ൽ പലമാറ്റങ്ങളും ഉണ്ടായി. തിരുവിതാംകൂറിൽ രാജഭരണം അവസാനിച്ച തോടുകൂടി സേവാസംഘത്തിന്റെ പ്രവർത്തനങ്ങൾ പല ഗ്രാമങ്ങളിലും അവസാനിപ്പിക്കേണ്ടിവന്നു. ഇതിന്റെയൊക്കെ ഫലമായി സാധുശീലൻ സേവാസംഘത്തിൽ നിന്നും രാജിവെച്ചു. തുടർന്ന് കാട്ടാക്കടയിലും മല യിൻകീഴിലും ഗ്രന്ഥശാലയും നൂൽനൂൽപ്പ് കേന്ദ്രവും ബാലികാ-ബാലകന്മാർക്കായി ഒരു ഹിന്ദി പാഠശാലയും ആരംഭിച്ചു. സമീപ ത്തുള്ള ക്ഷേത്രങ്ങളിൽ പ്രഭാഷണങ്ങൾക്കും പങ്കെടുത്തുകൊണ്ടിരുന്നു.

ഇതേ അവസരത്തിൽ തിരുവനന്തപുരം നന്തൻകോട് കൊട്ടാരം വില്പന നടത്തി മലബാറിൽ കർണാടക അതിർത്തിയോട് ചേർന്നു കിട ക്കുന്ന വനപ്രദേശങ്ങൾ വിലയ്ക്കു വാങ്ങി അവിടെ ഒരു മാതൃകാ ഹൈന്ദ വഗ്രാമം ആസൂത്രണം ചെയ്യാനുള്ള ശ്രമത്തിലായിരുന്നു പൂഞ്ഞാറിലെ ശ്രീ. പി. ആർ. രാമവർമ്മരാജ. ശ്രീ. രാജയുടെ ക്ഷണം സ്വീകരിച്ച് 1956ൽ സാധുശീലൻ മലബാറിലെത്തി. മലബാറിൽ ആലക്കോട് എന്ന മലമ്പ്ര ദേശത്ത് ഹിന്ദു ധർമ്മസമാജം എന്ന പേരിൽ രാജ പ്രസിഡണ്ടും സാധു ശീലൻ സെക്രട്ടറിയുമായി ഒരു സംഘടന രൂപീകരിച്ചു. ഈ സംഘട നയിലൂടെ വടക്കൻ മലബാറിലുള്ള നിരവധി ഗ്രാമങ്ങളിൽ സാംസ്കാ രിക പ്രവർത്തനങ്ങൾ നടത്തുകയുണ്ടായി. കരിമ്പാലർ, മാവലർ തുട ങ്ങിയ ഗിരിജനവിഭാഗങ്ങൾക്കിടയിലായിരുന്നു ധർമ്മപ്രചരണം കൂടുത ലും നടത്തിക്കൊണ്ടിരുന്നത്.

ആലക്കോട് പ്രദേശത്ത് അരങ്ങം വനാന്തരങ്ങളിൽ കരിമ്പാലരോ ടുകൂടി ഒരു പ്രാചീന ക്ഷേത്രത്തിന്റെ അവശിഷ്ടങ്ങൾ കണ്ടുകൊണ്ടിരി ക്കുമ്പോഴാണ് സുമുഖനായ ഒരു യുവാവ് ജീപ്പിൽ നിന്നിറങ്ങി, സാധു ശീലൻ പരമേശ്വരൻപിള്ളയെ അന്വേഷിച്ച് അദ്ദേഹത്തിന്റെ മുന്നിലൂടെ തന്നെ നടന്നു നീങ്ങിയത്. സംഘപ്രവർത്തകർക്കിടയിൽ 'വേണുവേട്ടൻ' എന്നറിയപ്പെടുന്ന ആർ.വേണുഗോപാലായിരുന്നു ആ യുവാവ്. കേസരി വാരികയുടെ പത്രാധിപസ്ഥാനം സാധുശീലൻ സാറിനെക്കൊണ്ട് ഏറ്റെ ടുപ്പിക്കുക എന്നതായിരുന്നു ആ യുവാവിന്റെ ദൗത്യം. എന്നാൽ ആല ക്കോട് തമ്പുരാനായ പി.ആർ.രാമവർമ്മ രാജ സാധുശീലനെ പറഞ്ഞയ ക്കാൻ തയ്യാറായിരുന്നില്ല. ഒടുവിൽ നാലഞ്ചുമാസത്തേക്കെങ്കിലും പത്രാ ധിപരായി വരണമെന്നായി. അങ്ങനെ നാലഞ്ചുമാസത്തേക്കായി ചെന്ന സാധുശീലൻ 1957 മുതൽ 62 വരെ കേസരിയുടെ പത്രാധിപരായി.

# കേസരിക്കാലം

തളി മഹാദേവക്ഷേത്രത്തിൽ ദർശനം നടത്തിയതിന് ശേഷമാണ് കേസരി കാര്യാലയത്തിൽ ചെന്ന് സാധുശീലൻ പരമേശ്വരൻപിള്ള പത്രാധിപ സ്ഥാനംഏറ്റെടുത്തത്. അന്നത്തെ കേസരി കാര്യാലയത്തെകുറിച്ച് സാധുശീലൻ സ്മരിച്ചത് ഇപ്രകാരമാണ്, "തളി ചാലപ്പുറം ക്രോസ്റോഡിൽ സ്ഥിതിചെയ്യുന്ന ഒരു ഒറ്റമുറി വീടിന്റെ മുകളിലത്തെ ഏകമുറിയിലായിരുന്നു അന്നത്തെ കേസരി കാര്യാലയം. ആ മുറിയുടെ താഴെ എപ്പോഴും അടഞ്ഞുകിടന്നിരുന്ന ഒരു കട ഉണ്ടായിരുന്നു. മുറിയിൽ നിന്നും താഴെ റോഡിലേക്ക് ഇറങ്ങാനും കയറാനും ഒരു ഗോവണിപ്പടിയും പിടിക്കാൻ ഒരു കയറും ഉണ്ട്. മുറിയിലേക്കുള്ള ഏകപ്രവേശന ദ്വാരമാണ് ആ ഗോവണിപ്പടി. ആ ഒറ്റമുറിയിലായിരുന്നു പത്രപ്രവർത്തനം".

കേസരി വാരിക അതിന്റെ ബാലാരിഷ്ടതകളിലൂടെ കടന്നുപോയിക്കൊണ്ടിരിക്കുന്ന കാലഘട്ടത്തിലാണ് സാധുശീലന്റെ പ്രവേശനം. കേസരിയുടെ പ്രഥമ പത്രാധിപരായിരുന്ന ശ്രീ. ഗോപാലകൃഷ്ണൻ മനംമടുത്ത് ആ സ്ഥാനം ഉപേക്ഷിച്ചു പോവുകയാണുണ്ടായത്. എങ്കിലും സന്ന്യസ്തജീവിതത്തിലേക്ക് കടക്കുന്നതുവരെ ഗോപാലകൃഷ്ണന് സാധുശീലനുമായി അടുത്ത സമ്പർക്കമുണ്ടായിരുന്നു. വാരികയുടെ ഓഫീസിൽ തന്നെയായിരുന്നു പത്രാധിപരുടെ താമസം. പ്രഭാതകൃത്യങ്ങൾക്കുള്ള സ്ഥലം റെയിൽവേ ട്രാക്കും. മലമൂത്രവിസർജ്ജനം അനിവാര്യമാകുമ്പോൾ തനിക്കു ചുറ്റും ഇരുട്ടാക്കണം എന്ന മന:ശാസ്ത്രപാഠം ഒരു സംഘപ്രചാരകനിൽ നിന്നാണ് സാധുശീലൻ പഠിച്ചത്.

വാരികയുടെ ഓഫീസ് തറയിൽ പേപ്പറും മറ്റും വിരിച്ച് നിദ്രയിലേക്കാണ്ടിറങ്ങുമ്പോഴാണ് വാതിലിൽ മുട്ടുകേൾക്കുക. പിന്നീട് പത്രാധിപർക്ക് അതിഥിയുടെ സുഖശയനത്തിനായി തന്റെ നിദ്രാഭംഗം സഹിക്കയല്ലാതെ മറ്റുവഴികളുണ്ടായിരുന്നില്ല. അങ്ങനെയൊരു രാത്രിയിൽ വാതിലിൽ മുട്ടുകേട്ട് തുറന്നുനോക്കിയപ്പോഴാണ് ജനസംഘത്തിന്റെ അഖിലേന്ത്യാ നേതാവ്. വേഗം അദ്ദേഹത്തിന് ഉറങ്ങാനായി തന്റെ പേപ്പർ ഷീറ്റുകളും മറ്റും കൊടുത്തു. ആ ജനസംഘം നേതാവ് മറ്റാരുമായിരുന്നില്ല, പിന്നീട് ഭാരതത്തിന്റെ പ്രധാനമന്ത്രിവരെയായിത്തീർന്ന അടൽ ബിഹാരി വാജ്പേയ് ആയിരുന്നു.

കേസരിയിൽ പത്രാധിപരായിരിക്കുമ്പോഴാണ് കേരളത്തിൽ കമ്മ്യൂണിസ്റ്റ് ഭരണം ആദ്യമായി നിലവിൽ വന്നത്. വിമോചനസമരവും

അക്കാലഘട്ടത്തിലായിരുന്നു. അതുകൊണ്ട് കമ്മ്യൂണിസത്തെപറ്റി കൂടുതൽ പഠിക്കാനുള്ള സന്ദർഭവും സാധുശീലന് ലഭിച്ചു. അക്കാലത്തെ കേസരിയിൽ എഴുതിയിട്ടുള്ള മുഖപ്രസംഗങ്ങളിലൊക്കെ അത് പ്രതിഫലിക്കുകയും ചെയ്തിട്ടുണ്ട്.

കേസരി പത്രാധിപരായിരുന്ന സമയത്ത് കോഴിക്കോട്ടെ സനാതന ധർമ്മപരിപാടികളിലൊക്കെ ഏർപ്പെട്ടിരുന്നു. കാലടിയിൽ നിന്നും ആഗമാനന്ദസ്വാമികൾ മലബാർ ഭാഗത്തേക്ക് വരുമ്പോഴൊക്കെ അദ്ദേഹത്തിന്റെ സന്തത സഹചാരിയായിരുന്നു സാധുശീലൻ. പാലക്കണ്ടി നാരായണിയമ്മയുടെ നേതൃത്വത്തിൽ ശ്രീശാരദാ ഭക്തസമാജം സംഘടിപ്പിക്കുന്നതിൽ ആഗമാനന്ദസ്വാമികളുടെ നിർദ്ദേശപ്രകാരം സർവാത്മനാ സഹകരിച്ചു. ഡോ. എം. അനന്തൻ അദ്ധ്യക്ഷനായുള്ള ഷിർദ്ദിസായിബാബാ മന്ദിരത്തിന്റെയും ബൈരാഗി മഠത്തിന്റെയും പ്രവർത്തനങ്ങളിൽ സജീവമായി സഹകരിച്ചിരുന്നു. ഗോഹത്യ നിരോധന സമിതിയുടെ കേരളത്തിലെ സെക്രട്ടറിയായി പ്രവർത്തിച്ചു. സമിതിയുടെ ദില്ലിയിൽ വെച്ചുനടന്ന അഖിലേന്ത്യാ സമ്മേളനത്തിൽ സാധുശീലനും ഭാസ്കർറാവുവും (ആർ. എസ്. എസിന്റെ അന്നത്തെ പ്രാന്തപ്രചാരക്) ആയിരുന്നു കേരളത്തിൽ നിന്നുള്ള പ്രതിനിധികൾ.

## ശ്രീകൃഷ്ണജയന്തി ആഘോഷം

കമ്മ്യൂണിസ്റ്റ് സർക്കാർ ശ്രീകൃഷ്ണ ജന്മാഷ്ടമിദിനം ഒഴിവുദിന പട്ടികയിൽ നിന്നും നീക്കിയപ്പോൾ അതിനെതിരെ ഉയർന്ന ആദ്യത്തെ പ്രതിഷേധം സാധുശീലന്റേതായിരുന്നു. ശ്രീകൃഷ്ണ ജന്മാഷ്ടമി സമിതി എന്ന പേരിൽ ഹിന്ദുനേതാക്കളുടെ ഒരു സംവിധാനമുണ്ടാക്കി, കോഴിക്കോട് നാലുദിവസം നീണ്ടുനിന്ന ശ്രീകൃഷ്ണ ജയന്തി ആഘോഷം നടത്തുകയും ചെയ്തു. ഇത്ര വിപുലമായ ശ്രീകൃഷ്ണജയന്തി ആഘോഷം കേരളത്തിൽ നടന്നത് ആദ്യമായിട്ടായിരുന്നു.

പല ഹിന്ദുസംഘടനാ നേതാക്കൾക്കും സാധുശീലൻ കത്തുകൾ അയച്ചിരുന്നു. "ശ്രീകൃഷ്ണ ജന്മാഷ്ടമി സമിതി C/o. കേസരി കാര്യാലയം,കോഴിക്കോട്" എന്നവിലാസത്തിലാണ് കത്തുകളയച്ചത്. മന്നത്ത് പത്മനാഭനും ശിവഗിരിയിലെ ബ്രഹ്മാനന്ദ സ്വാമികളും ആഗമാനന്ദസ്വാമികളും ഉൾപ്പെടെയുള്ളവരിൽ നിന്നും പ്രോത്സാഹനജനകമായ മറുപടി കിട്ടി. മുഖ്യമന്ത്രിയായിരുന്ന ഇ.എം.എസ്.നമ്പൂതിരിപ്പാടിന്റെ മറുപടി ഇപ്രകാരമായിരുന്നു, "ഒഴിവു ദിനങ്ങൾ കൂടിപ്പോയതുകൊണ്ടാണ് ഇങ്ങനെ സംഭവിച്ചത്. അതിനെക്കുറിച്ച് പിന്നീട് പുനരാലോചിക്കുന്നതുമാണ്".

എന്തായാലും സാധുശീലൻ സ്വയം ചുമതലയേറ്റ് കോഴിക്കോട് ബൈരാഗീമഠത്തിൽ വെച്ച് 1958 ജൂലൈ 21-ാം തിയ്യതി ഒരു യോഗം വിളിച്ചുകൂട്ടി. ശ്രീകൃഷ്ണ ജന്മാഷ്ടമി വിവിധ പരിപാടികളോടുകൂടി ആഘോഷിക്കുവാനും തീരുമാനിച്ചു. കമ്മിറ്റിയുടെ പ്രസിഡണ്ടും വൈസ് പ്രസിഡണ്ടുമായി യഥാക്രമം ശ്രീ. വിപാപ്മാനന്ദസ്വാമികളും, ശ്രീ. പി.കെ.എം. രാജയും കൂടാതെ ഡോ.എം. അനന്തൻ, ഐ.ജി.മേനോക്കി, പാലക്കണ്ടി നാരായണിയമ്മ, പണ്ഡിറ്റ് ബൽറാംജി മിശ്ര മുതയാലവർ അംഗങ്ങളുമായിട്ടുള്ള സമിതിയാണ് സമ്മേളനത്തിന് വേണ്ടി നേതൃത്വം നൽകിയത്. സമാപനദിവസം വിപുലമായ ഒരു ഘോഷയാത്ര നടക്കുകയുണ്ടായി. ഭജനഘോഷങ്ങളോടും സ്ത്രീജനങ്ങളുടെ നാമജപസങ്കീർത്തനങ്ങളോടുകൂടിയായിരുന്നു ഘോഷയാത്ര. നഗരത്തിന്റെ പ്രധാനവീഥികളിലൂടെ കടന്നുപോയ ഘോഷയാത്ര മാനാഞ്ചിറ മൈതാനത്തിൽ വന്നവസാനിക്കുകയായിരുന്നു.

ഈ ആഘോഷത്തിന്റെ അദൃഷ്ടഫലമായായിരുന്നു ബാലഗോകുലം എന്ന സംഘടന കോഴിക്കോട് കേന്ദ്രമാക്കി പ്രവർത്തനം ആരംഭിച്ചത്. ഇതെല്ലാം ബാലഗോകുല സ്ഥാപകാംഗമായ എം.എ.കൃഷ്ണനെങ്കിലും ഓർത്തിരുന്നതുകൊണ്ടാണ് ഒട്ടേറെ വൈകിയെങ്കിലും 2004ലെ ജന്മാഷ്ടമി പുരസ്ക്കാരം പരമേശ്വരാനന്ദ സ്വാമികൾക്ക് ലഭിച്ചത്. സ്വാമികൾ സ്ഥാപിച്ച കൊടകരക്കടുത്തുള്ള ശ്രീകൃഷ്ണാശ്രമത്തിനടുത്ത് ബാലഗോകുലത്തിന്റെ നേതൃത്വത്തിൽ അന്താരാഷ്ട്ര ശ്രീകൃഷ്ണകേന്ദ്രം ആരംഭിക്കുന്നുവെന്ന് അറിഞ്ഞപ്പോൾ സ്വാമികളിൽ നിന്നുണ്ടായ പ്രതികരണം ഇങ്ങനെയെയായിരുന്നു, "അപ്പോ ശ്രീകൃഷ്ണാശ്രമവും അവരുടേതാകുമല്ലോ. എന്തായാലും സമാജത്തിന്റെ സഹായത്താൽ ഉയർന്നുവന്ന ഒരാശ്രമം ഒരു വ്യക്തിയുടെ സ്വകാര്യസ്വത്തായി തീരുന്നതിനേക്കാൾ നല്ലതാണത്."

# കന്യാകുമാരി വിവേകാനന്ദ ശിലാസ്മാരകം

പരിവ്രാജകവൃത്തിക്കിടയിൽ കന്യാകുമാരിയിൽ എത്തിച്ചേർന്ന വിവേകാനന്ദസ്വാമികൾ ത്രിവേണി സംഗമത്തിലെ ശ്രീപാദപാറയിൽ നീന്തിയെത്തി മൂന്നു ദിനരാത്രങ്ങളോളം ധ്യാനനിരതനായിരുന്നുവല്ലോ. ഭാരതപുനരുദ്ധാരണത്തിനായുള്ള സമഗ്രമായ ഒരു പദ്ധതി അദ്ദേഹം ആസൂത്രണം ചെയ്തത് അവിടെ വെച്ചായിരുന്നു. സ്വാമിജിയുടെ നൂറാം ജന്മദിനം ആഘോഷിക്കുന്ന അവസരത്തിൽ, 1963ൽ സ്വാമിജിയുടെ ധ്യാനംകൊണ്ട് പവിത്രമായ ശ്രീപാദപാറയിൽ മഹാനായ ആ ഭാരതപുത്രന് സമുചിതമായൊരു സ്മാരകം നിർമ്മിക്കുവാൻ ദേശസ്നേഹികൾ തീരുമാനിച്ചു. എന്നാൽ വിവേകാനന്ദ ശിലാസ്മാരകം നിർമ്മിക്കുന്നത് തടയുന്നതിനായി ക്രിസ്ത്യാനികൾ അവിടെ കുരിശ് സ്ഥാപിച്ചു.

വിവേകാനന്ദ ശിലാസ്മാരകത്തിന് തടസ്സമായി നിൽക്കുന്ന പ്രതിബന്ധങ്ങളെ തരണം ചെയ്യുവാനുള്ള പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുവാനായി സാധുശീലനോട് സംഘത്തിന്റെ കേരള-തമിഴ്നാട് പ്രചാരകനായിരുന്ന ശ്രീ ദത്താജി ഡിഡോൾക്കർ കോഴിക്കോട് വന്ന് അഭ്യർത്ഥിച്ചു. എന്നാൽ അന്ന് കേസരി വാരികയുടെ പ്രവർത്തകർക്ക് സാധുശീലൻ പത്രാധിപസ്ഥാനത്തുനിന്നും പോകുന്നത് ഒട്ടും താല്പര്യമുണ്ടായിരുന്നില്ല. എന്നിരുന്നാലും ദത്താജിയുടെ നിരന്തരമായ അഭ്യർത്ഥനയും സുഹൃത്തുക്കളുടെ അഭിപ്രായവും മാനിച്ച് സാധുശീലൻ 1962ൽ കന്യാകുമാരിയിൽ എത്തി. തുടർന്ന് വിവേകാനന്ദ ശിലാസ്മാരക കമ്മിറ്റിയുടെ ഓണററി സെക്രട്ടറിയായി പ്രവർത്തിച്ചുതുടങ്ങി.

'സ്വാമി വിവേകാനന്ദ ശിലാസ്മാരക & വിവേകാനന്ദ ശതാബ്ദി ആഘോഷ സമിതി-കന്യാകുമാരി' എന്ന പേരിൽ ആദ്യം എലങ്കത്ത് വേലായുധൻപിള്ള പ്രസിഡന്റും സാധുശീലൻ പരമേശ്വരൻപിള്ള ഉൾപ്പെടെ രണ്ടു സെക്രട്ടറിമാർ ചേർന്ന ഒരു സംവിധാനം ഉണ്ടാക്കി. വിവേകാനന്ദ പാറയിൽ സ്വാമിജിയുടെ ഒരു പ്രതിമ സ്ഥാപിക്കുന്നതിനും കന്യാകുമാരി ജില്ലയിൽ സ്വാമിജിയുടെ ജന്മശതാബ്ദിയാഘോഷം നടത്തുന്നതിനുമാണ് സമിതി രൂപീകരിച്ചത്. പ്രശ്നങ്ങൾ വർദ്ധിച്ചപ്പോൾ അഖിലേന്ത്യാ അടിസ്ഥാനത്തിൽ മന്നത്ത് പത്മനാഭൻ അദ്ധ്യക്ഷനായി ഒരു കമ്മിറ്റിയും ഓരോ സംസ്ഥാനത്തിനും പ്രത്യേകം സംസ്ഥാനകമ്മിറ്റികളും രൂപീകരിച്ച് പ്രവർത്തനം വിപുലമായി. കന്യാകുമാരിയിൽ വിവേകാനന്ദ ജന്മശതാബ്ദി ആഘോഷിക്കുന്നതിനായി സർക്കാർ പുറപ്പെടുവിച്ച നിരോധനാജ്ഞ രണ്ടുദിവസത്തേക്കു മാത്രമായി പിൻവലിക്കുക

യാണുണ്ടായത്. എങ്കിലും മന്നത്ത് പത്മനാഭന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിനു മുമ്പായി വിവേകാനന്ദസ്വാമികളുടെ ചിത്രം വഹിച്ചുള്ള ഘോഷയാത്രയും സംഘടിക്കപ്പെട്ടു. വിവേകാനന്ദ ശതാബ്ദിയാഘോഷം കഴിഞ്ഞയുടനെ നിരോധനാജ്ഞ വീണ്ടും നിലവിൽ വന്നു.

തുടർന്ന് ഒന്നും പ്രവർത്തിക്കാൻ കഴിയാത്ത സ്ഥിതി സംജാതമായി. ആ അവസരത്തിലാണ് ശതാബ്ദിയാഘോഷത്തിൽ പ്രസംഗിക്കാനെത്തിയ, ജപ്പാനിലെ കൊസാവ സർവ്വകലാശാലയിലെ പ്രൊഫ. കെൻകൊ നിഷിമുറ ഭാരതസന്ദർശനത്തിനായി സാധുശീലനെ ക്ഷണിക്കുന്നത്. തുടർന്ന് അദ്ദേഹത്തിന്റെ കൂടെ കന്യാകുമാരി മുതൽ കപില വാസ്തുവരെ സാധുശീലൻ സന്ദർശിക്കുകയുണ്ടായി. മൂന്ന് മാസത്തിനു ശേഷം തിരിച്ചുവരുന്ന വഴി വിവേകാനന്ദശിലാസ്മാരകത്തിന്റെ ചെന്നൈയിലുള്ള കേന്ദ്രകമ്മിറ്റി ഓഫീസ് സന്ദർശിക്കുകയുണ്ടായി. അപ്പോഴാണറിയുന്നത് സ്വാമിജിയുടെ സ്മാരകത്തിന്റെ സ്ഥാനത്ത് സ്ഥാപിച്ച ഫലകം തകർത്ത് കടലിലെറിഞ്ഞിരിക്കുന്നു. 1962 ൽ തുടങ്ങിയ പ്രശ്നങ്ങളും സംഘർഷങ്ങളും 1964 ആഗസ്റ്റ് വരെ നീണ്ടു നിന്നു. അപ്പോഴേക്കും വിവേകാനന്ദ സ്മാരകത്തിന്റെ സങ്കൽപവും വിപുലമായി. ഒരു പ്രതിമ മാത്രം പോരാ, സുശക്തമായ ഒരു മണ്ഡപത്തിൽ പ്രതിമ പ്രതിഷ്ഠിക്കണമെന്നും സ്മാരകത്തിനോടനുബന്ധിച്ച് വിവേകാനന്ദസന്ദേശ പ്രചരണത്തിനുള്ള ഒരു സ്ഥാപനമുണ്ടാക്കണമെന്നും തീരുമാനിച്ചു.

ശിലാസ്മാരകത്തിന്റെ നിർമ്മാണത്തിനു വേണ്ടിയുള്ള സ്ഥലത്തിനായി കന്യാകുമാരി മുനമ്പിൽ നിന്നും ഒരു കിലോമീറ്റർ വടക്കുമാറി കാടു പിടിച്ചു കിടന്നിരുന്ന സ്ഥലങ്ങൾ വിലയ്ക്കുവാങ്ങി ഒന്നിച്ചാക്കാൻ ശ്രമം ആരംഭിച്ചു. സ്ഥലം കണ്ടുപിടിക്കുന്നതിന് സാധുശീലനേയും വാങ്ങുമ്പോൾ കമ്മിറ്റിക്കുവേണ്ടി കയ്യൊപ്പിടുന്നതിന് മഹാലിംഗം എന്ന കമ്മിറ്റിയിലെ മറ്റൊരംഗത്തേയും ചുമതലപ്പെടുത്തുകയാണുണ്ടായത്. അങ്ങനെ അനേകം പേരുടെ സ്ഥലങ്ങൾ വിലയ്ക്കുവാങ്ങി ഒന്നിച്ചുണ്ടാക്കിയതാണ് ഇന്നത്തെ വിവേകാനന്ദകേന്ദ്രം. വിശാലമായ വിവേകാനന്ദ കേന്ദ്രത്തിന്റെ മുഴുവൻ ചുമതല (ക്യാംപസ്-ഇൻ-ചാർജ്) സാധുശീലനായിരുന്നു. ജനറൽ ബോഡി, വർക്കിംഗ് കമ്മിറ്റി, അഖിലേന്ത്യാ കമ്മിറ്റി തുടങ്ങിയ എല്ലാ കമ്മിറ്റികളിലും സാധുശീലൻ ഓണററി മെമ്പറായിരുന്നു. സ്ഥിരം അദ്ധ്യക്ഷന്റെ അഭാവത്തിൽ ഏറ്റവും തലമുതിർന്ന അംഗമെന്ന നിലയിൽ സാധുശീലന്റെ അദ്ധ്യക്ഷതയിലായിരുന്നു വർക്കിംഗ് കമ്മിറ്റികൾ കൂടിക്കൊണ്ടിരുന്നത്.

# തിലക്ജി മഹാരാജ്

ത്രിവേണീ സംഗമക്കരയായ കന്യാകുമാരിയിൽ കഴിയുമ്പോഴാണ് സാധുശീലന് ശ്രേഷ്ഠരായ സന്ന്യാസിമാരും അവധൂതന്മാരുമായി ഏറെ സമ്പർക്കപ്പെടുവാനുണ്ടായ സൗഭാഗ്യങ്ങളുണ്ടായത്. ഹിമാലയം മുതൽ കന്യാകുമാരിവരെ പദയാത്ര നടത്തിയ സ്വാമി തിലക്ജി മഹരാജ് 1967 ജനുവരിയിൽ കന്യാകുമാരിയിലെത്തി. വിവേകാനന്ദ ശിലാസ്മാരക ഭാരവാഹിയായിരുന്ന സാധുശീലന്റെ പ്രേരണമൂലം തിലക്ജി മൂന്ന് മാസത്തോളം അവിടെ താമസിച്ചു. തിലക്ജിയും സാധുശീലനുമായി ആ ഹ്രസ്വകാലയളവിലുണ്ടായ സമ്പർക്കം സാധുശീലന്റെ ജീവിതത്തിലെ മറ്റൊരു നിർണ്ണായക വഴിത്തിരവായിരുന്നു.

തിലക്ജിയെ ആദ്യമായി കണ്ട സന്ദർഭം സാധുശീലൻ ഈവിധം വിവരിക്കുന്നു.

"1967 ലെ പുതുവർഷദിനം കഴിഞ്ഞു. ഒരു ദിവസം ഞാൻ ഓഫീസിലിരിക്കുമ്പോൾ, ഒരാൾവന്ന്, വരാന്തയിൽ കാവിയുടുത്ത ഒരു സന്ന്യാസിയിരിക്കുന്നുവെന്നറിയിച്ചു. ഞാൻ പുറത്തുവന്നു നോക്കി. ഇരുന്നിടത്തുനിന്ന് എണീറ്റ് അർദ്ധനഗ്നനായ ആ സന്ന്യാസി പറഞ്ഞു. "ഞാൻ തിലക്, മഥുരയിൽനിന്നു വരുന്നു."

"മതി, മതി, മനസ്സിലായി" എന്നു പറഞ്ഞ് ഞാൻ അദ്ദേഹത്തെ മുറിയിലേക്ക് കൂട്ടിക്കൊണ്ടുവന്നു.

നേരിട്ടുകണ്ടിട്ടില്ലെങ്കിലും, യുഗധർമ്മ,രാഷ്ട്രധർമ്മ, പാഞ്ചജന്യ തുടങ്ങിയ പ്രസിദ്ധീകരണങ്ങളിൽ മുൻകാലങ്ങളിൽ അദ്ദേഹം എഴുതിയിരുന്ന ലേഖനങ്ങൾ വായിച്ച് തിലക്ജി എനിക്ക് പരിചിതനായിരുന്നു. മാത്രമല്ല, ഏതാനും ദിവസങ്ങൾക്കുമുമ്പ് മഥുരയിലുള്ള സുഹൃത്ത് എനിക്കെഴുതിയിരുന്നു. "സ്വാമി തിലക് കന്യാകുമാരിയിലേക്ക് തിരിച്ചിട്ടുണ്ട്. വാഹനത്തിൽ കേറില്ലെന്ന ദൃഢവ്രതക്കാരൻ. പദയാത്രയാണ്. ലളിതവേഷം. നിങ്ങളുടെ പേരും വിലാസവും കൊടുത്തിട്ടുണ്ട്. ഏതു സമയത്തും പ്രതീക്ഷിക്കാം."

പദയാത്രയിലെ അനുഭവങ്ങൾ ചുരുക്കി വിവരിച്ചശേഷം തിലക്ജി തന്റെ പരിപാടി പറഞ്ഞു. "കുറച്ചു ദിവസം കന്യാകുമാരിയിലും പരിസരങ്ങളിലും. പിന്നീട് വടക്കൻ കേരളത്തിലേക്ക്."

*** *** ***

സാധുശീലനും സ്വാമിജിയും ഒരുമിച്ചുതാമസിച്ചു. ശിലാസ്മാരക പണികളുമായി ബന്ധപ്പെട്ട തിരക്കാണ് സാധുശീലന്. പാചകകലയിൽ വിദഗ്ധനായ സ്വാമി ഇരുവർക്കും ഭക്ഷണം തയ്യാറാക്കുന്ന ജോലി സ്വയം ഏറ്റെടുത്തു.

അതിരാവിലെ ഉണരുന്ന സ്വാമിയുടെ ആദ്യപരിപാടി യോഗാസനങ്ങളും പ്രാണായാമവുമാണ്. പിന്നീട് കുളിച്ചു ദേവീക്ഷേത്രത്തിൽ പോകും. ദർശനം കഴിഞ്ഞ് ഏതെങ്കിലും ഒഴിഞ്ഞ കോണിലിരുന്ന് ധ്യാനം. ഉച്ചക്ക് ഒരുനേരം മാത്രം ഭക്ഷണം. അതു കഴിഞ്ഞാൽ ശ്രീപാദപ്പാറയിലേക്കോ മറ്റെവിടേക്കെങ്കിലുമോ പോകും.

ഭക്ഷണം മിച്ചംവരുന്നത് പരിസരത്തുള്ള ദരിദ്രകുട്ടികൾക്ക് കൊടുക്കും. ഒഴിവു കിട്ടുമ്പോൾ അവരോടൊത്ത് കളിക്കുകയും ചെയ്യും.

ഏതാനും ദിവസങ്ങൾ ഇങ്ങിനെ കഴിഞ്ഞു.

കന്യാകുമാരിജില്ലയിൽ പൊതുവെ അറിയപ്പെടുന്ന വ്യക്തിയാണ് സാധുശീലൻ. ഹിമാലയത്തിൽനിന്നെത്തിയ ഒരു സന്ന്യാസി അദ്ദേഹത്തിന്റെകൂടെ താമസമുണ്ടെന്നറിഞ്ഞ് പലരും സന്ന്യാസിയെ കാണാനും ആശയവിനിമയത്തിനും എത്തി.

ദേവീക്ഷേത്രപരിസരത്തുവെച്ച് ആയിടെ ഒരു സപ്താഹം നടന്നു. അതോടനുബന്ധിച്ച് തിലക്ജിയുടെ പ്രഭാഷണവും ഇംഗ്ലീഷിലുള്ള പ്രഭാഷണം ഗോപാൽജി എന്നൊരാൾ തമിഴിലേക്ക് പരിഭാഷപ്പെടുത്തി. പ്രഭാഷണം ഭക്തജനങ്ങൾക്ക് ഇഷ്ടപ്പെട്ടു. സപ്താഹയജ്ഞം കഴിഞ്ഞപ്പോഴേക്കും തിലക്ജിയും കന്യാകുമാരിപ്രദേശത്ത് പ്രസിദ്ധനായി.

കന്യാകുമാരിജില്ലയിലെ പ്രസിദ്ധവും പുരാതനവുമായ ഒരാരാധനാകേന്ദ്രമാണ് മണ്ടയ്ക്കാട് ദേവിക്ഷേത്രം. ഇവിടുത്തെ ആണ്ടുത്സവത്തിന് "മണ്ടയ്ക്കാട്ട്കൊട" എന്നാണു പറയുക. ഉത്സവകാലത്ത് ഒരു ഹിന്ദുമതസമ്മേളനവും പതിവുണ്ട്.

കുംഭമാസത്തിലാണ് ഉത്സവം. തിലക്ജിയെ ഒരു പ്രാസംഗികനായി ക്ഷണിക്കണമെന്നു ഉത്സവക്കമ്മിറ്റക്കാർക്കു തോന്നി. അവർ സാധുശീലൻ വഴി അദ്ദേഹത്തെ കണ്ടു. സ്വാമിജി സമ്മതിച്ചു. സമ്മേളനദിവസം നിശ്ചിതസമയത്ത് ക്ഷേത്രത്തിലെത്തിക്കൊള്ളാമെന്ന് സ്വാമിജിയും, എത്തിച്ചുകൊള്ളാമെന്ന് സാധുശീലനും ഏറ്റു.

പോകേണ്ട ദിവസം വന്നപ്പോൾ സാധുശീലന് തിരക്കേറിയ പണി

കൾ. ഉച്ചതിരിഞ്ഞേ ഒഴിവു കിട്ടു. പദയാത്രയായി സ്വാമിജിയുടെ കൂടെ പോകാൻ നിവൃത്തിയില്ല. സ്വാമിജിക്ക് വഴിയും അറിഞ്ഞുകൂടാ. യാത്ര പ്രശ്നമായി. അവസാനം ഒരു പോംവഴി കണ്ടെത്തി.

കടൽക്കരയിലൂടെ സ്വാമി, വടക്കു കുളച്ചലിലേക്കു നടക്കുക. ഉദ്ദേശം 30 കി. മീ. ദൂരംവരും. അവിടെനിന്നു ഉൾപ്രദേശത്തേക്കു തിരിഞ്ഞാൽ മണ്ടയ്ക്കാട്ടേക്കു അല്പദൂരമേയുള്ളൂ. സാധുശീലൻ ഉച്ചതിരിഞ്ഞ് രണ്ടു മണിക്ക് പുറപ്പെട്ട് നാലുമണിയോടെ സ്ഥലത്തെത്തും. കാൽനടയായ തുകൊണ്ട് തിലക്ജി നേരത്തേ തിരിക്കണം.

സ്വാമിജി പത്തുമണിക്കു പുറപ്പെട്ടു.

സാധുശീലൻ തിരിച്ചപ്പോൾ രണ്ടുമണി കഴിഞ്ഞു. രണ്ടു ബസ്സുകൾ മാറിക്കയറി നാലുമണിക്കു ക്ഷേത്രത്തിലെത്തി. സ്വാമിജി എവിടെയെന്ന് ചോദിച്ചപ്പോൾ 10 മണിക്ക് കാൽനടയായി തിരിച്ചു എന്നല്ലാതെ കൂടുത ലൊന്നും പറയാൻ കഴിഞ്ഞില്ല. ഹിമാലയം മുതൽ കന്യാകുമാരി വരെ കാൽനടയായി സഞ്ചരിച്ച സന്ന്യാസിവര്യൻ ഭക്തജനങ്ങളെ അഭിസം ബോധന ചെയ്യുമെന്ന് ആഘോഷക്കമ്മിറ്റി വിളംബരം ചെയ്തിരുന്നതു മൂലം അദ്ദേഹത്തെ കാണാൻ ആകാംക്ഷാഭരിതരായി വലിയൊരു ജന ക്കൂട്ടം അവിടെ ഉണ്ടായിരുന്നു.

യോഗമാരംഭിച്ചു. അധ്യക്ഷനും പ്രാസംഗികനായെത്തുന്ന സന്ന്യാ സിയെ പുകഴ്ത്തി സംസാരിച്ചു. തിലക്ജി എത്തിയിട്ടില്ല. സാധുശീലൻ പരിഭ്രാന്തനായി. അദ്ദേഹം പറയുന്നു.

“സ്വാമിജിക്കു തൊട്ടുമുമ്പുള്ള പ്രാസംഗികൻ സംസാരിക്കാൻ എണീ റ്റതോടെ എനിക്ക് ഇരിപ്പുറക്കാതായി. അദ്ദേഹത്തിനു വഴി തെറ്റിയിരി ക്കുമോ? ഭാഷയും അറിയില്ല. സമയത്തിന് എത്തിച്ചുകൊള്ളാമെന്ന് ഞാൻ ഉറപ്പുനൽകിയതാണ്. അസ്വസ്ഥചിത്തനായ ഞാൻ ആരും കാണാതെ ഒരു മൂലയിലേക്കു മാറി. തത്സമയം മൈക്കിലൂടെ ഒരറിയിപ്പ്. “കാവി ധരിച്ച് മുണ്ഡിതശിരസ്കനായ ഒരു സന്ന്യാസി എന്നെ ക്ഷേത്രനടയിൽ വന്ന് അന്വേഷിക്കുന്നു. ഉടൻ എത്തണം.” ക്ഷേത്രകവാടത്തിലേക്ക് ഞാൻ എത്തിനോക്കി. തിലക്ജി! എന്റെ സന്തോഷത്തിന് അതിരില്ലായിരുന്നു. ഭാരവാഹികളും ഞാനും ചേർന്ന് അദ്ദേഹത്തെ സ്വീകരിച്ച് വേദിയിലേ ക്കാനയിച്ചു.”സ്വാമിജിയുടെ പ്രസംഗം ഒരു വൻവിജയമായിരുന്നു. അദ്ദേ ഹത്തിന് അവിടെ നിരവധി ആരാധകരുണ്ടായി. ഗിരിധരപ്രസാദ്, കൊള ച്ചൽ പോർട്ട് ഓഫീസർ വാസവദ ഗോപാൽജി, തദ്ദേശീയനായ ശങ്ക

രൻതമ്പി (സുന്ദരൻ തമ്പി) എന്നിവരുടെ പേരുകൾ എടുത്തുപറയേണ്ട വയാണ്.

തിലക്ജിയെപ്പറ്റി മണ്ടയ്ക്കാട്ടു സദസ്യർക്കറിയാത്തതും തനിക്കറിയാവുന്നതുമായ ഒരു കാര്യം സാധുശീലൻ ചൂണ്ടിക്കാട്ടുന്നു.

"കുംഭവേനൽ വെയിൽ. ശക്തമായ 10-നും 4-നും ഇടക്കുള്ള യാത്ര. ചുട്ടുപഴുത്ത മണലിൽ ചെരിപ്പില്ലാതെയുള്ള നടപ്പ്. നട്ടുച്ചവെയല് മൊട്ടത്തലയിൽത്തന്നെ. ഉച്ചഭക്ഷണം ഉണ്ടായിട്ടില്ല. ഈ യാത്രകഴിഞ്ഞ് ഒരു സെക്കന്റുപോലും വിശ്രമമില്ലാതെ പ്രസംഗവേദിയിലേക്ക്. യാതൊരു തയ്യാറെടുപ്പുമില്ലാതെയുള്ള തത്സമയപ്രസംഗവും. അതും ശ്രോതാക്കളെ വശീകരിക്കുന്ന മട്ടിൽത്തന്നെ. തിലക്ജിയുടെ സഹനശക്തിയും ബുദ്ധിപരമായ കഴിവും തെളിയിക്കാൻ വേറൊന്നും വേണ്ട."

മണ്ടയ്ക്കാടു സമ്മേളനത്തെത്തുടർന്ന് കൊളച്ചലിലും നാഗർകോവിലിലും ഏതാനും ദിവസം സ്വാമിജി പ്രഭാഷണം നടത്തി.

*** *** ***

നാഗർകോവിലിനും കന്യാകുമാരിക്കുമിടയ്ക്ക്, ഇടതുവശത്ത് ഉയർന്നു നിൽക്കുന്ന ഒരു കുന്നാണ് മരുത്വാമല. ഇതിനുമുകളിൽ ഒരു ഗുഹയ്ക്കകത്ത് ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും തപസ്സിരുന്നിട്ടുണ്ട്. സാധുശീലൻ, വാസവദ, ഗോപാൽജി എന്നിവരോടൊത്ത് തിലക്ജി കുന്നുകയറി ഗുഹ സന്ദർശിച്ചു. അവിടത്തെ ശാന്തമായ അന്തരീക്ഷവും പ്രകൃതിഭംഗിയും അദ്ദേഹത്തിന് വളരെ ഇഷ്ടപ്പെട്ടു. കൂടെയുള്ളവരോട് അദ്ദേഹം പറഞ്ഞു. " ഞാൻ ഏതാനും ദിവസം ഇവിടെ തങ്ങാനുദ്ദേശിക്കുന്നു. ഭക്ഷണം മറ്റൊന്നും വേണ്ട. ഇവിടെ ഉറവിൽനിന്നുള്ള ശുദ്ധജലം മൂന്നുനാലു കൈക്കുടന്ന ധാരാളം."

പത്തു ദിവസം സ്വാമിജി ആവിധം അവിടെ കഴിഞ്ഞു.

തിലക്ജിയുടെ ഈ ഏകാന്തവാസക്കാലത്താണ് സാധുശീലന്റെ അച്ഛൻ മരിക്കുന്നത്. ഇതറിഞ്ഞ് സ്വാമിജി സാധുശീലന് നാട്ടിലേക്ക് ഒരു അനുശോചനസന്ദേശമയച്ചു. സ്വയം ഹിന്ദിയിൽ രചിച്ച ഏതാനും ശ്ലോകങ്ങൾ.

വിവേകാനന്ദസ്മാരകം പണിയാനുള്ള ശിലാഖണ്ഡങ്ങൾ ശ്രീപാദപാറയിലേക്കു കൊണ്ടുപോയിരുന്നത് മനുഷ്യർ തുഴയുന്ന കടത്തുവള്ള

ങ്ങളിലാണ്. തിലക്ജി പലപ്പോഴും ഇവയിൽ കയറി പാറയിലേക്കു പോകാറുണ്ട്. സ്മാരകകമ്മിറ്റി പിന്നീട് ഒരു മോട്ടോർ ബോട്ടു സ്വന്തമായി വാങ്ങി. "അഗസ്ത്യ" എന്നു നാമകരണം ചെയ്ത് അതിന്റെ ഉൽഘാടനം നിർവ്വഹിച്ചത് തിലക്ജിയായിരുന്നു.

സ്വാമി ആതുരദാസ്, സ്വാമി അഭേദാനന്ദ, ഋഷികേശിലെ സ്വാമി ശിവാനന്ദയുടെ ശിഷ്യയും ശ്രീലങ്കൻ വംശജയുമായ സ്വാമിനി മുക്താനന്ദസരസ്വതി എന്നീ മഹാത്മാക്കൾ ഈ കാലത്ത് കന്യാകുമാരി സന്ദർശിക്കുകയുണ്ടായി. സാധുശീലനും തിലക്ജിയും ചേർന്ന് അവരെ സ്വീകരിക്കുകയും ആദ്ധ്യാത്മികകാര്യങ്ങൾ ചർച്ചചെയ്യുകയും ചെയ്തിരുന്നു.

സ്വാമി തിലക് കന്യാകുമാരിയിലെത്തുന്നതിന് ഏതാനും വർഷം മുമ്പ് (1962ൽ) കെംകിയോ നിഷിമുറ എന്നു പേരുള്ള ഒരു ജപ്പാനീസ് പ്രഫസർ വിനോദസഞ്ചാരിയായി കന്യാകുമാരിയിലെത്തിയിരുന്നു. ബുദ്ധമതതത്വങ്ങളിലും ഹിന്ദുസംസ്കാരത്തിലും താൽപര്യമുണ്ടായിരുന്ന പ്രഫസർ ഇന്ത്യയിലെ അത്തരം സ്ഥലങ്ങളെല്ലാം സന്ദർശിച്ചതിനുശേഷമാണ് കന്യാകുമാരിയിലെത്തിയത്. സാധുശീലനുമായി പരിചയപ്പെട്ടശേഷം അവർതമ്മിൽ ഈ വിഷയങ്ങളെക്കുറിച്ച് ആശയവിനിമയവും വിശദമായ ചർച്ചകളുമുണ്ടായി. ഈ അടുപ്പം വെച്ച്, 1963 ജനുവരി 12ന് സ്വാമി വിവേകാനന്ദന്റെ ജന്മശതാബ്ദി കന്യാകുമാരിയിൽവെച്ച് ആഘോഷിച്ചപ്പോൾ സ്ഥലത്തുണ്ടായിരുന്ന നിഷിമുറ ഒരു പ്രാസംഗികനായിരുന്നു.

അവർ തമ്മിലുള്ള അടുപ്പം ദൃഢതരമായി. ഏതാനും ദിവസത്തെ താമസത്തിനുശേഷം കന്യാകുമാരിയിൽനിന്നു പോകാൻ നേരത്ത് പ്രഫസർ സാധുശീലനോട് ഒരഭിപ്രായം പറഞ്ഞു. ഹിന്ദുമതതത്വങ്ങൾ ഭംഗിയായി വിവരിക്കാൻ കഴിവുള്ള ഒരു പണ്ഡിതനെയോ ഹിന്ദുസന്ന്യാസിയെയോ കണ്ടെത്താൻ കഴിഞ്ഞാൽ ജപ്പാനിൽ ഒരു പ്രസംഗപരമ്പര നടത്താനുള്ള സൗകര്യം അദ്ദേഹത്തിന് താൻ ചെയ്തുകൊടുക്കാം.

തിലക്ജിയുമായി മൂന്നുമാസത്തെ സമ്പർക്കം കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ അഗാധപാണ്ഡിത്യവും പ്രസംഗപാടവവും സാധുശീലനു മനസ്സിലായി. ജപ്പാൻ പ്രെഫസറോട് നിർദ്ദേശിക്കാവുന്ന പേര് തിലക്ജിയുടേതാണെന്ന് ബോധ്യപ്പെട്ടു. വിവരം പ്രൊഫസറെ അറിയിച്ചു. തിലക്ജിയെ തന്റെ നാട്ടിൽ സ്വീകരിക്കാൻ ആകാംക്ഷാഭരിതനായിരുന്നു, പ്രൊഫസർ നിഷിമുറ. വിധിവൈപരീത്യമെന്നുപറയാം സ്വാമിജിയുടെ ജപ്പാൻ യാത്ര നടപ്പിലായില്ല.

കന്യാകുമാരിയിലെ വിവേകാനന്ദസ്മാരകം പണിതീർന്ന് ഉദ്ഘാടനം നടക്കുമ്പോൾ സ്വാമി തിലക് വടക്കേ അമേരിക്കയിലായിരുന്നു. സാധുശീലൻ അദ്ദേഹത്തെ വിവരമറിയിച്ചു. സ്വാമിജി അയച്ച സുദീർഘമായ മറുപടി കത്തിൽ ശിലാസ്മാരക കമ്മിറ്റി അംഗങ്ങളേയും അത്യധികം വൈദഗ്ധ്യത്തോടെ അതു പൂർത്തിയാക്കിയ ശിൽപികളേയും അദ്ദേഹം അഭിനന്ദിക്കുകയുണ്ടായി.

ആദ്യലോകപര്യടനം കഴിഞ്ഞ് തിരിച്ചെത്തിയപ്പോൾ തിലക്ജി കന്യാകുമാരിയിൽവന്ന് ഏതാനും ദിവസം താമസിച്ചു. അതിനിടെ ഒരു സത്സംഗവും നടത്തി. ഭാഗഭാക്കായ സദസ്യരിൽ നല്ലൊരു വിഭാഗം വർഷങ്ങൾക്കുമുമ്പ് അദ്ദേഹം നടത്തിയ പ്രഭാഷണങ്ങളിൽ പങ്കെടുത്തവരായിരുന്നു.

സാധുശീലൻ പിൽക്കാലത്ത് നർമ്മദാതീരത്ത് വസിച്ചിരുന്ന തിലക്ജിയുടെ ഗുരുവായ ബാബാ ബജ്റംഗദാസിനെ സന്ദർശിച്ച് മന്ത്രദീക്ഷ സ്വീകരിക്കുകയും ആ മഹാത്മാവിന്റെ അനുഗ്രഹാശിസ്സുകൾ നേടുകയും ചെയ്തു.

ഭാരത പര്യടനത്തിലൊടുവിലാണ് തിലക്ജി മഹാരാജ് കന്യാകുമാരിയിലെത്തിയത്. അവിടെനിന്നുമാണ് അദ്ദേഹം ആഗോളപര്യടനത്തിനായി തിരിച്ചത്. 1984 മെയ്മാസം 11-ാം തിയ്യതി സ്പെയിനിൽ വെച്ച് സ്വാമി തിലക്ജി മഹാരാജ് മഹാസമാധിയടഞ്ഞു. അതിനുശേഷം പ്രസിദ്ധപ്പെടുത്തിയ സ്വാമി തിലക്ജി സ്മാരക ഗ്രന്ഥത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. After eight years Swamiji's pilgrimage concluded in 1968 at the most holy place Kanyakumari, where the Goddess as Virgin shovers Her benedictions on all humanity. There they were welcomed by Swami Parameswaranandaji (then well known as Sadhuseelan Parameswaran Pillai who as one of the secretaries of the Vivekananda Rock Memorial Committee worked with unremitting zeal). He helped Swamiji a great deal and was instrumental in inaugurating Swamiji's foreign travels by introducing him to Japanese devotees who invited him for the solemn observance of Hiroshima Day on 6th August in 1916".

# തപസ്വിനിയായ അമ്മയുടെ അനുഭവം

തീവ്രവൈരാഗ്യത്തിന്റെയും ദൃഢനിശ്ചയത്തിന്റേയും പരിണതഫലമാണ് പരമേശ്വരാനന്ദ സരസ്വതി സ്വാമികളുടെ സഹോദര സന്ന്യാസിയായ ശാരദാനന്ദസരസ്വതിയുടെ ജീവിതം. ഇപ്പോൾ കൊട്ടാരക്കരക്കടുത്ത് താമരക്കുടിയിൽ കഴിയുന്ന മാതാജിയെക്കുറിച്ച് അവരുടെ ശിഷ്യ ബ്രഹ്മചാരിണി എസ്. ഗീത എഴുതുന്നു, "കന്യാകുമാരിയിലെ വിവേകാനന്ദ കേന്ദ്രത്തിൽ ഹിന്ദുമിഷനറിമാരായി സ്ത്രീകളെ എടുക്കുന്നുണ്ടെന്നറിഞ്ഞു. അവിടേക്ക് എഴുതിയപ്പോൾ വയസ്സു കൂടുതലായതുകൊണ്ടു പറ്റില്ലെന്നു അറിയിച്ചു. പിന്നീട് ജീവിതം ഒടുക്കാൻ കളവുകൊണ്ടൊരു കോട്ട കെട്ടി. കന്യാകുമാരിയിൽ ഒരു വലിയ ആളെ പരിചയമുണ്ടെന്നും അദ്ദേഹം ശുപാർശ ചെയ്താൽ ഹിന്ദുമിഷനറിയാകാനുള്ള അവസരം കിട്ടുമെന്നും പറഞ്ഞു. കത്തയക്കണം എന്നു കൂട്ടുകാർ പറഞ്ഞപ്പോൾ അതൊന്നും സാധിക്കയില്ലെന്നും വല്ല പർവ്വതത്തിലോ ഗുഹയുള്ളിടത്തോ ആയിരിക്കും പോകേണ്ടിവരുന്നതെന്നും അവരോട് പറഞ്ഞു. ഇതെല്ലാം സത്യമാക്കിത്തീർത്ത ഭഗവാന്റെ അത്ഭുതലീലകളെക്കുറിച്ച് പറഞ്ഞ് അമ്മ മൂകയാകാറുണ്ട്. അമ്മയുടെ ഒരു ബന്ധുവായ ഗോപിച്ചേട്ടൻ ഒരു കത്തെഴുതിക്കൊടുത്തിട്ട് അതു പൊട്ടിച്ചു നോക്കാതെ വിവേകാനന്ദകേന്ദ്രത്തിലുള്ള സാധുശീലൻ പരമേശ്വരൻപിള്ളയെ ഏൽപിക്കണമെന്ന് പറഞ്ഞു.

സാധുശീലൻ പരമേശ്വരൻപിള്ളയെ കണ്ടതുമുതൽ ജീവിതത്തിൽ വേറൊരു അധ്യായം ആരംഭിച്ചു. മുണ്ടും തോർത്തുമായി ചെടിക്കു നനച്ചുകൊണ്ടിരുന്ന അദ്ദേഹത്തെ ആളറിയാതെ എഴുന്നേൽപിച്ചു. അദ്ദേഹം സ്വന്തം മുറിയിൽ ചെന്ന് കത്തു വായിച്ചശേഷം ഒരു മുറി തുറന്നുതന്നു. സഞ്ചി അവിടെവെച്ച് കുളിച്ച് ക്ഷേത്രദർശനത്തിനു പോകാൻ പറഞ്ഞു. വിവേകാനന്ദകേന്ദ്രം വക ബസ്സിൽ അവിടെ ചെന്നു തൊഴുതുവെങ്കിലും എവിടെ ചാടിയാൽ മടങ്ങിവരില്ല എന്നറിയാൻ കടൽത്തീരത്തുകൂടി നടക്കുമ്പോൾ രണ്ടു പ്രാവശ്യം പോലീസ് ഓടിച്ചു. വൈകുന്നേരം സാധുശീലൻ പരമേശ്വരൻ പിള്ള അദ്ദേഹത്തിന്റെ ശരിയായ വേഷത്തിൽ ക്ഷേത്രത്തിൽവന്ന് വിവേകാനന്ദപുരത്തേക്ക് പറഞ്ഞുവിട്ടു. വൈകുന്നേരം അദ്ദേഹത്തിന്റെ അടുക്കൽ വിളിച്ചിട്ട് ആത്മഹത്യയുടെ ദോഷത്തെക്കുറിച്ചും മനുഷ്യജന്മത്തിന്റെ മഹത്വത്തെക്കുറിച്ചും പറഞ്ഞിട്ട് "ജ്ഞാനാനന്ദസരസ്വതി സ്വാമികളെക്കുറിച്ച് കേട്ടിട്ടുണ്ടോ" എന്നു ചോദിച്ചപ്പോൾ അമ്മയ്ക്ക് ഒരാശാദീപം തെളിഞ്ഞതുപോലെ തോന്നി. പിറ്റേദിവസം

വൈകുന്നേരം 4 മണിയോടെ ഗുരുനാഥനെ കാണാനായി പറഞ്ഞുവിട്ടു. സ്വാമിജിയുടെ കൈയിൽ നിന്നും അല്പം പ്രസാദം വാങ്ങിക്കഴിച്ചിട്ട് അദ്ദേഹത്തിന്റെ നിർദ്ദേശമനുസരിച്ച് വിവേകാനന്ദപുരത്തേക്കു മടങ്ങി. അന്നു ഭക്ഷണം കഴിക്കാൻ ചെന്നപ്പോൾ അവർ രണ്ടുപേരും കൂടി ആലോചിച്ച് നവരാത്രി വ്രതം എടുക്കാൻ നിർദ്ദേശിച്ചു. വിജയദശമിയുടെ അന്ന് വെളുപ്പിന് മന്ത്രദീക്ഷയും കൊടുത്തു. മന്ത്രദീക്ഷക്കുവേണ്ട എല്ലാം ഒരുക്കി കൈയിൽ കൊടുത്ത് അനുഗ്രഹിച്ചുവിട്ട സാധുശീലൻ പരമേശ്വരൻപിള്ള എന്റെ അച്ഛനും ചോദകഗുരുവും കാണപ്പെട്ട ദൈവവുമായി മാറി എന്നാണ് അമ്മ പറഞ്ഞു കേട്ടിട്ടുള്ളത്". (പാഞ്ചജന്യം സ്മരണിക 29-31)

ഈ കന്യാകുമാരി കാലത്ത് ഇങ്ങനെ ഒട്ടേറെ സംഭവങ്ങൾക്ക് നിമിത്തമാകുവാൻ സാധുശീലന് സാധിച്ചു. നാടിന്റെ പലഭാഗത്തുനിന്നും കന്യാകുമാരിയിലെത്തുന്ന സാധകന്മാർക്ക് ജ്ഞാനാനന്ദസരസ്വതി സ്വാമികളിൽ നിന്നും മന്ത്രദീക്ഷയും സന്ന്യാസവുമെല്ലാം സ്വീകരിക്കാൻ പ്രഥമ നിമിത്തമായതും സാധുശീലനാണ്.

## മറ്റ് മഹാസംഗമങ്ങൾ

വിവേകാനന്ദ ശിലാസ്മാരകത്തിന്റെ നിർമ്മാണവുമായി ബന്ധപ്പെട്ട് ശ്രീരാമകൃഷ്ണമഠത്തിലെ ഒട്ടുമിക്ക സന്ന്യാസിമാരുമായി സാധുശീലന് സമ്പർക്കമുണ്ടായിരുന്നു. സ്വാമി വീരേശ്വരാനന്ദ, സ്വാമി രംഗനാഥാനന്ദ, സ്വാമി കൈലാസാനന്ദ, സ്വാമി തപസ്യാനന്ദ, സ്വാമി സ്വാഹാനന്ദ, സ്വാമി ചിദ്ഭവാനന്ദ തുടങ്ങിയവരെ കൂടാതെ കേരളത്തിലെ ശ്രീരാമകൃഷ്ണമഠങ്ങളിലെ സ്വാമി ആഗമാനന്ദ, സ്വാമി വിപാപ്മാനന്ദ, സ്വാമി വാഗീശ്വരാനന്ദ, സ്വാമി നിരഞ്ജനാനന്ദ, സ്വാമി മധുരാനന്ദ തുടങ്ങിയവരുമായും സ്വാമികൾക്ക് വളരെയേറെ അടുപ്പമുണ്ടായിരുന്നു. ശ്രീരാമകൃഷ്ണശിഷ്യനും കേരളത്തിലെ ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിന്റെ പ്രണേതാവുമായ നിർമ്മലാനന്ദസ്വാമികൾക്ക് ഒരു സ്മാരകം കന്യാകുമാരിയിൽ സ്ഥാപിക്കുവാൻ ശൈലജാനന്ദസ്വാമികൾ ശ്രമങ്ങൾ നടത്തിയിരുന്നു. അതിന്നായി ഒരു സ്ഥലവും വാങ്ങിയിരുന്നു. അതിനിടയ്ക്ക് അദ്ദേഹത്തിന്റെ ആരോഗ്യസ്ഥിതി മോശമായപ്പോൾ പ്രസ്തുത സ്ഥലത്തിന്റെയും സംരംഭത്തിന്റെയും ചുമതല സാധുശീലനെയാണ് ഏല്പിച്ചത്.

പ്രഥമ തീർത്ഥയാത്രക്ക് പുറപ്പെടും മുൻപ്, തൈക്കാട്ട് സ്വാമി, കായംകുളത്തെ യോഗിനിയമ്മ, കുളത്തൂർ സ്വയംപ്രകാശ യോഗിനിയമ്മ തുടങ്ങിയവരുമായി സമ്പർക്കത്തിലുണ്ടായിരുന്ന കാര്യം സൂചിപ്പിച്ചിരുന്നു

വല്ലോ. കൊൽക്കത്തയിൽവെച്ച് ഭാരതസേവാശ്രമസംഘം സ്ഥാപകാചാര്യൻ ആചാര്യ പ്രണവാനന്ദജി, യോഗി ബാലദണ്ഡായുധപാണി, രാമകൃഷ്ണ വേദാന്താശ്രമ സ്ഥാപകനായ അഭേദാനന്ദസ്വാമികൾ, വിവേകാനന്ദശിഷ്യനായ വിരജാനന്ദസ്വാമികൾ, ഹരേ രാമ ഹരേ കൃഷ്ണ പ്രസ്ഥാനത്തിലെ സ്വാമി പ്രഭുദത്ത ബ്രഹ്മചാരി, ദില്ലിയിൽ വെച്ച് ഗോസ്വാമി ഗണേശ്ദത്ത, പൂജ്യ ശ്രീകരപാത്രിജി, ആര്യ(ഹിന്ദു)ധർമ്മ സേവാസംഘത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്നപ്പോൾ ഋഷികേശിലെ സ്വാമി ശിവാനന്ദ, സ്വാമി ചിന്മയാനന്ദ, സ്വാമി അദ്വൈതാനന്ദ, ആര്യസമാജത്തിലെ പണ്ഡിറ്റ് ഋഷിറാം, പണ്ഡിറ്റ് വിദ്യാസാഗർ, പൂന്തുറ സ്വാമി, അഭേദാനന്ദഭാരതി, ശിവഗിരിമഠത്തിലെ സ്വാമി ധർമ്മാനന്ദതീർത്ഥ, ആനന്ദതീർത്ഥ, സാധു ശിവപ്രസാദ്, കൂടാതെ പറപ്പൂരമ്മ, സദ്ഗുരു രമാദേവിയമ്മ, പാലക്കാട് വിജ്ഞാനരമണീയാശ്രമത്തിലെ സ്വാമി സുരേശാനന്ദ തുടങ്ങിയവരുമായി അടുത്ത സമ്പർക്കം പുലർത്തിയിരുന്നു. ജയ്പൂർ ശക്തി ആശ്രമത്തിലെ ശ്രദ്ധാമാതാ, ആസ്ത്രേലിയയിലെ സിദ്ധാനന്ദ, ആനന്ദാശ്രമം മാതാജി കൃഷ്ണാഭായി, മൂകാംബിക ശ്രീരാമകൃഷ്ണാശ്രമത്തിലെ ആചാര്യതീർത്ഥൻ, ഉടുപ്പി പേജവാർ മഠാധിപതി വിശേശ്വരതീർത്ഥ, ശൃംഗേരി ഭാരതിതീർത്ഥസ്വാമികൾ, കാഞ്ചി കാമകോടി പരമാചാര്യ ചന്ദ്രശേഖരേന്ദ്രസ്വാമികൾ, ജയേന്ദ്രസരസ്വതി, അരബിന്ദാശ്രമത്തിലെ അമ്മ, രമണാശ്രമത്തിലെ സത്യാനന്ദസ്വാമികൾ, ആസ്സാമിലെ ഭൂമാനന്ദപുരി, ജാഫ്നയിലെ മുക്താനന്ദ സരസ്വതി, ഉത്തരകാശിയിലെ മഹാദേവവനം തുടങ്ങിയവരുമായും സമ്പർക്കത്തിലേർപ്പെടാനുള്ള സൗഭാഗ്യവും ലഭിച്ചു. കന്യാകുമാരിയിലുണ്ടായിരുന്ന അവധൂത മായിയമ്മയെ നിത്യേനയെന്നോണം സന്ദർശിച്ചിരുന്നു. ഇങ്ങനെ ശിലാസ്മാരകത്തിന്റെ പ്രവർത്തനങ്ങളിൽ മുഴുകിയിരുന്ന കാലത്ത് കന്യാകുമാരി സന്ദർശിക്കാൻ വന്ന നിരവധി മഹാത്മാക്കളുമായി സമ്പർക്കത്തിലേർപ്പെടുവാൻ സാധുശീലന് കഴിഞ്ഞു. കോഴിക്കോട് വെച്ച് അടുപ്പമായിരുന്ന സന്ന്യാസശ്രേഷ്ഠനും പണ്ഡിതനുമായ ശ്രീമദ് പ്രകാശാനന്ദ സ്വാമികൾ മൂന്നു മാസത്തോളം കന്യാകുമാരിയിലെത്തി സാധുശീലന്റെ കൂടെ താമസിച്ചിരുന്നു.

വിശ്വഹിന്ദുപരിഷത്തിന്റെ ആദ്യത്തെ ശാഖ കന്യാകുമാരി ജില്ലയിൽ ആരംഭിച്ചത് സാധുശീലൻ പരമേശ്വരൻപിള്ളയാണ്; അതും വി.എച്ച്.പി.യുടെ സ്ഥാപകാദ്ധ്യക്ഷനായ ശ്രീ. എസ്.എസ്.ആപ്തെയുടെ സാന്നിദ്ധ്യത്തിൽ. അദ്ദേഹം തന്നെ കൺവീനറായി ആരംഭിച്ച വി.എച്ച്.പി.യുടെ സമിതിയാണ് കന്യാകുമാരിയിലെ ഇടിന്തകരയിലെ ഇരുന്നൂറ്റിയമ്പതോളം ക്രിസ്ത്യാനികളെ ശുദ്ധികർമം ചെയ്ത് വീണ്ടും ഹിന്ദുക്കളാക്കിയത്. പിന്നീട് പരിഷത്തിന്റെ ആഭിമുഖ്യത്തിൽ മാതൃധർമ്മത്തിലേക്ക് വന്നവ

രുടെ സാംസ്ക്കാരികവും ആദ്ധ്യാത്മികവുമായ ഉന്നമനത്തിനായി ഒരു ക്ഷേത്രം നിർമ്മിക്കുകയും ചെയ്തു.

ഏകനാഥ് റാനഡെയെപോലുള്ള മഹാനായ ഒരു കർമ്മയോഗിയുടെ നേതൃത്വത്തിൽ നിരവധി നിസ്വാർത്ഥ പ്രവർത്തകരുടെ കഠിനാദ്ധ്വാനത്തിന്റെ ഫലമായി ഒടുവിൽ 1970 സെപ്തംബർ 2-ാം തിയ്യതി വിവേകാനന്ദശിലാസ്മാരകം ഉദ്ഘാടനം ചെയ്യപ്പെട്ടു. ദീർഘമായ രണ്ടുമാസത്തെ ഉദ്ഘാടന പരിപാടികൾക്ക് നേതൃത്വം നൽകുന്നതിനായി അന്നുവരെ താമസിച്ചിരുന്ന ദേവി കന്യാകുമാരി ക്ഷേത്രസന്നിധിയിൽ നിന്നും സാധുശീലൻ വിവേകാനന്ദ കേന്ദ്രത്തിലേക്ക് മാറി. 1980ൽ സന്ന്യാസം സ്വീകരിക്കുന്നതുവരെ വിവേകാനന്ദ കേന്ദ്രത്തിൽ വിവിധ സേവനപ്രവർത്തനങ്ങളുടെ നെടുംതൂണായി സാധുശീലൻ സേവനം അനുഷ്ഠിച്ചു.

## സന്ന്യാസത്തിലേക്ക്

സനാതന ധർമ്മപ്രകാരം ത്യാഗത്തിന്റെ അത്യുന്നത സോപാനം സന്ന്യാസമാണ്. 'കർമ്മണാം ന്യാസം സന്ന്യാസം' എന്നാണല്ലോ പ്രമാണം. ബാലനായിരിക്കുമ്പോൾ തന്നെ സന്ന്യാസം പരമേശ്വരനെ ആകർഷിച്ചിരുന്നു. പരമേശ്വരൻ സാധുശീലനാണ്, സന്ന്യാസത്തിന് അർഹനുമാണ് എന്ന് സ്വയംപ്രകാശ യോഗിനിയമ്മ പ്രവചിക്കുകയും ചെയ്തിരുന്നു. സ്വാമി തിലക്ജിയുമായുണ്ടായ സത്സംഗം സാധുശീലനിൽ സന്ന്യാസിയാവുക എന്ന ആഗ്രഹം വർദ്ധിപ്പിച്ചു. സ്വാമി തിലക്ജിയുടെ നിർദ്ദേശപ്രകാരം അദ്ദേഹത്തിന്റെ ഗുരുസന്നിധാനമായ മധ്യപ്രദേശിലെ നർമ്മദാതടത്തിൽ സ്ഥിതിചെയ്യുന്ന ബാബാ ബജ്റംഗ കുടിയിലെത്തി, ബാബാ ബജ്റംഗദാസ്ജിയിൽ നിന്ന് 1971-ൽ മന്ത്രദീക്ഷ സ്വീകരിച്ചു. എന്നിരുന്നാലും സന്ന്യാസിയാകുവാനുള്ള ശ്രമങ്ങൾ അന്നൊന്നും പൂർണ്ണ വിജയത്തിലെത്തിയില്ല.

അപകടങ്ങൾ സാധുശീലന് പുതുമയായിരുന്നില്ല. എട്ടാം വയസ്സിൽ ആഴമുള്ള മുക്കന്നൂർ ക്ഷേത്രക്കുളത്തിൽ കൂട്ടുകാരോടൊത്ത് കുളിച്ചുകൊണ്ടിരുന്നപ്പോൾ വെള്ളത്തിൽ മുങ്ങിപ്പോയതും, ആന്ധ്രയിലെ റെയിൽവെ പാളത്തിൽനിന്നു പുഴയിലേക്കുവീണതും ഹിമാലയത്തിൽവെച്ച് കേദാർനാഥിലേക്കുപോകുന്ന വഴിയിൽ മഞ്ഞുചാലിൽവീണു മരവിച്ചതും-തുടങ്ങിയ എത്രയെത്ര അപകടങ്ങൾ. പക്ഷേ അറുപതാം വയസ്സിൽ സംഭവിച്ച അപകടം ജീവിതത്തിലെ അവിസ്മരണീയ മുഹൂർത്തമായി. ഈ അപകടം ജീവിതത്തെ പരമപുരുഷാർത്ഥത്തിലേക്കുള്ള സന്ന്യാസത്തിലേക്ക് നയിച്ചു.

തിരുവനന്തപുരത്തുള്ള അമ്മയെ സന്ദർശിച്ച് കന്യാകുമാരിയിലേക്കു മടങ്ങുന്ന വഴിയിൽ (1978 ഡിസംബർ 20ന്) സഞ്ചരിച്ചിരുന്ന ബസ്സ് വള്ളിയോട് എന്ന സ്ഥലത്തുവെച്ച് വലിയൊരു ബോംബാക്രമണത്തിൽപ്പെട്ടു. നിറയെ ആളുകളുണ്ടായിരുന്ന ആ ബസ്സിൽ ഡ്രൈവറും സാധുശീലനും അദ്ദേഹത്തിന്റെ സുഹൃത്തും മാത്രം അത്ഭുതകരമായി രക്ഷപ്പെട്ടു. ആ അപകടത്തിൽനിന്ന് രക്ഷപ്പെടുവാൻ കഴിയുമെന്ന് സങ്കൽപ്പിക്കുവാൻപോലും കഴിയുമായിരുന്നില്ല. മരണത്തെ വരിക്കാൻ ശിരസ്സ് കുമ്പിട്ടപ്പോൾ അണോരണീയാൻ മഹതോ മഹീയാൻ (അണുക്കളിൽ പരമാണുവും മഹത്വത്തിൽ ഏറ്റവും മഹത്തുമായ ഈശ്വരചൈതന്യം) തന്നിൽ പ്രകടമായ നിമിഷം - ആ നിമിഷം തന്നെ ഇനിയുള്ള ജീവിതം സന്ന്യാസത്തിന് സമർപ്പിക്കണമെന്ന് സാധുശീലൻ തീരുമാനിച്ചു. സന്ന്യാസത്തിന് മുന്നോടിയായി ജ്ഞാനാനന്ദസരസ്വതിസ്വാമികളുടെ നേതൃത്വത്തിൽ, 1980 ആഗസ്റ്റ് 11ന് വിവേകാനന്ദപുരത്തുവച്ച് സാധുശീലന്റെ ഷഷ്ട്യാബ്ദപൂർത്തി വിപുലമായി ആഘോഷിച്ചു. ആയിരങ്ങൾ അതിൽ പങ്കെടുക്കുകയുണ്ടായി. ജ്ഞാനമൂർത്തിയായ ജ്ഞാനാനന്ദ സരസ്വതി സ്വാമികളിൽ നിന്നും ജന്മാഷ്ടമി ദിനത്തിൽ(1980 സെപ്തംബർ 1) സ്വാമി പരമേശ്വരാനന്ദ സരസ്വതി എന്ന നാമധേയത്തിൽ സന്ന്യാസം സ്വീകരിച്ചു.

സന്ന്യാസദീക്ഷക്കുശേഷം 1983-ൽ വീണ്ടുമൊരു തീർത്ഥയാത്രയ്ക്കായി സ്വാമികൾ തയ്യാറായി. ഇത്തവണ ഹിമാലയ തീർത്ഥയാത്രയ്ക്കിടയിൽ ഋഷികേശ് ശിവാനന്ദാശ്രമം സന്ദർശിച്ചപ്പോൾ വലിയ സ്വീകരണമാണ് സ്വാമികൾക്ക് ലഭിച്ചത്. ആശ്രമം വൈസ് പ്രസിഡന്റ് മാധവാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ജനറൽ സെക്രട്ടറി കൃഷ്ണാനന്ദ സരസ്വതിസ്വാമികൾ സ്വാഗതമോതുകയുണ്ടായി. ഇരുപതുവർഷങ്ങൾക്കു മുമ്പ്, 1963-ൽ ശിവാനന്ദാശ്രമം സന്ദർശിച്ചപ്പോൾ അന്ന് ദിവ്യജീവനസംഘത്തിന്റെ സ്ഥാപകാചാര്യനായ സാക്ഷാൽ ശിവാനന്ദ സരസ്വതിസ്വാമികളെ ദർശിക്കുവാനും നാലഞ്ച് ദിവസങ്ങൾ അദ്ദേഹവുമായി സത്സംഗത്തിൽ പങ്കെടുക്കുവാനുള്ള സൗഭാഗ്യം ലഭിച്ചിരുന്നു.

ബദരിയിലേക്കുള്ള പാതയിൽ സ്ഥിതിചെയ്യുന്ന ശ്രീശങ്കരമഠമായ ജോഷിമഠത്തിലും പരമേശ്വരാനന്ദസ്വാമികൾക്ക് സ്വീകരണം ലഭിക്കുകയുണ്ടായി. തുടർന്ന് മദ്ധ്യപ്രദേശ് ഹർദാ-ഛീപ്പാനീർ ആശ്രമത്തിന്റെ ആഭിമുഖ്യത്തിൽ ടൗൺഹാളിൽ വെച്ചുനടന്ന സ്വീകരണത്തിലും സത്സംഗങ്ങളുണ്ടായി.

# ഗുരുവും ശിഷ്യനും

ആരാണ് യഥാർത്ഥ ഗുരു? "സ്വയം സംസാരസമുദ്രത്തെ കടന്നവനും യാതൊരു പ്രതിഫലേച്ഛയുമില്ലാതെ മറ്റുള്ളവരെയും സംസാരസാഗരത്തെ കടത്തിവിടുന്നവനും, വസന്തഋതുവിനെപ്പോലെ നിഷ്ക്കാമമായി ലോകഹിതത്തെ ആചരിക്കുന്നവനും ശാന്തനുമായ മഹാത്മാവാണ്" യഥാർത്ഥ ഗുരുവെന്ന് 'വിവേകചൂഡാമണി'യിൽ ആചാര്യസ്വാമികൾ പ്രതിപാദിക്കുന്നു. തന്റെ ഗുരുവിനെക്കുറിച്ച് പരമേശ്വരാനന്ദസരസ്വതി സ്വാമികൾ ഇങ്ങനെ എഴുതുന്നു, "കലിയുഗസ്വഭാവമനുസരിച്ച് ധർമ്മാനുഷ്ഠാനങ്ങൾക്കൊപ്പം ശ്രദ്ധയും നിഷ്ഠയും മാറിമറിഞ്ഞുകൊണ്ടിരിക്കുന്നതിനാൽ ബ്രഹ്മനിഷ്ഠരായ സന്ന്യാസിമാർ പലരും ഏകാന്തതയിലും മൗനത്തിലും രമിക്കുന്നതായിക്കാണാം. ജീവന്മുക്തരായ പുണ്യാത്മക്കളെ കണ്ട് തിരിച്ചറിയാൻപോലും സുഗമമല്ലാത്ത സ്ഥിതിയാണിന്ന്. പാവന ഭാരതത്തിന്റെ അനശ്വരസമ്പത്ത് അദ്ധ്യാത്മജ്ഞാനവും തദനുസൃതമായ ജീവിതവും ആണെങ്കിലും അതിലേക്കുള്ള അറിവും സാധനയും ഗുരുശിഷ്യപാരമ്പര്യമനുസരിച്ചാണല്ലോ സാധിക്കേണ്ടത്. വിപരീതസ്ഥിതികളിലും ഈശ്വരകാരുണ്യം അപാരമാണെന്നു പ്രത്യക്ഷാനുഭവങ്ങൾക്കൊണ്ടറിയാമെന്നതും കലിയുഗത്തിന്റെ ഒരു സവിശേഷതയാണ്. തന്നെ സമീപിക്കുന്ന ജിജ്ഞാസുക്കൾക്കെന്നപോലെ ആകാവുന്നത്ര അങ്ങോട്ടുചെന്നും ഒരോരുത്തരുടെ ഹിതം അറിഞ്ഞ് അദ്ധ്യാത്മതത്ത്വങ്ങൾ ഉദ്ബോധിപ്പിക്കുന്ന അപൂർവമനീഷികളിൽ അദ്വിതീയപ്രഭാവനാണ് ശ്രീമദ് ജ്ഞാനാനന്ദ സരസ്വതി സ്വാമികൾ" (സ്വാമി ജ്ഞാനാനന്ദ സരസ്വതി 154).

ഭാഗവത സപ്താഹങ്ങളിലൂടെ ഭക്തഹൃദയങ്ങളെ ആദ്ധ്യാത്മികതയിൽ ആറാടിച്ച ജ്ഞാനാനന്ദ സരസ്വതി സ്വാമികളെ കുറിച്ച് സാധുശീലൻ നേരത്തേ കേട്ടിരുന്നു. എന്നാൽ 1958ൽ ഗുരുവായൂർ ദേവസ്വത്തിന്റെ ആഭിമുഖ്യത്തിൽ നടന്ന ഹിന്ദു സാംസ്ക്കാരിക സമ്മേളനത്തിൽ വെച്ചാണ് ആദ്യമായി സ്വാമികളെ സാധുശീലൻ കാണുന്നത്. വർഷങ്ങൾക്കുശേഷം കൊണ്ടയൂർ ജ്ഞാനാനന്ദാശ്രമം പരിത്യജിച്ച് ജ്ഞാനാനന്ദ സരസ്വതി സ്വാമികൾ ശേഷിച്ചകാലം തപോഭൂമിയുടെ കേന്ദ്രമായ ഹിമാലയത്തിലെ ഉത്തരകാശിയിൽ ചിലവഴിക്കാമെന്ന നിശ്ചയത്തോടെ യാത്രതിരിച്ച് വഴിമദ്ധ്യേ കന്യാകുമാരിയിൽ എത്തി. എന്നാൽ സ്വാമികൾ, തന്റെ തീരുമാനം ഒഴിവാക്കി ലോകോപകാരാർത്ഥം കന്യാകുമാരി കേന്ദ്രമാക്കി പ്രവർത്തിക്കുവാൻ തീരുമാനിച്ചതിന്റെ

പിന്നിൽ സാധുശീലൻ പരമേശ്വരൻപിള്ളയുടെ ഭക്ത്യാദരപൂർവ്വമുള്ള അഭ്യർത്ഥനയുണ്ടായിരുന്നു. വിവേകാനന്ദ കേന്ദ്രത്തിനടുത്തുള്ള വിശ്വനാഥക്ഷേത്രത്തിനരികെയുള്ള ഏഴ് സെന്റ് സ്ഥലം വാങ്ങിച്ച് ഒരു പർണ്ണശാലാ രൂപത്തിലാണ് ആനന്ദകുടീരം ആരംഭിച്ചത്. അതുവരെ ജ്ഞാനാനന്ദസരസ്വതി സ്വാമികൾ വിവേകാനന്ദ കേന്ദ്രത്തിലെ ഒരു മുറിയിൽ തന്നെ താമസിക്കുകയായിരുന്നു.

## ആനന്ദകുടീരം കന്യാകുമാരി

ആനന്ദകുടീരത്തിന്റെ പ്രാരംഭത്തെക്കുറിച്ച് സ്വാമി പരമേശ്വരാനന്ദ എഴുതുന്നു, "കന്യാകുമാരിയിൽ വന്ന് രണ്ടു മൂന്നു ദിവസം തങ്ങി ദേവീദർശനം നടത്തിയിട്ട് ജീവിതശേഷം ഉത്തരഖണ്ഡത്തിൽ കഴിയാനായി തിരിക്കുന്നു എന്നും കന്യാകുമാരിയിൽ വന്നാൽ തങ്ങാനും ദേവീദർശനത്തിനും മറ്റും ലഘുവായ ഏർപ്പാടുണ്ടായാൽ കൊള്ളാമെന്നും കാണിച്ച് ശ്രീ ജ്ഞാനാനന്ദസരസ്വതി സ്വാമികളുടെ ഒരെഴുത്തു കിട്ടി. ഇതിനു മുമ്പ് സ്വാമിജിയുടെ ആശ്രമത്തിൽ പോയിട്ടില്ലെങ്കിലും ഗുരുവായൂരിൽ നടന്ന ഹൈന്ദവസാംസ്ക്കാരിക സമ്മേളനരംഗത്തിൽ വെച്ച് കണ്ടിട്ടുള്ളതിനാൽ എനിക്ക് അന്നേ ബഹുമാനാദരവുകളുണ്ടായിരുന്നു. ലഘുജീവിതത്തിന്റെയും ഉന്നതാദർശനിഷ്ഠയുടെയും മൂർത്തസ്വരൂപമാണ് സ്വാമിജി എന്ന് അന്നേ ബോദ്ധ്യപ്പെട്ടിരുന്നു. അതിനാൽ എന്റെ പരിമിതികളെല്ലാം അവഗണിച്ചുകൊണ്ട് കന്യാകുമാരി ദേവിയുടെ കാരുണ്യകടാക്ഷ വിധേയനായി സസന്തോഷം മറുപടി അയച്ചു. എറണാകുളത്തു തങ്ങിയിരുന്ന സ്വാമിജി വിവേകാനന്ദപുരത്തു വന്നു. തൽക്കാലം ഒരു സാധാരണ മുറിയിൽ താമസിക്കാനുള്ള ലഘുവായ ഒരുക്കങ്ങൾ ചെയ്തു. അതിൽ സ്വാമിജി പൂർണ്ണ തൃപ്തനായിരുന്നു. ദിവസവും ദേവീദർശനം നടത്തും. ക്ഷേത്രത്തിനടുത്തുള്ള ഒരു പൂജാരിയുടെ ഭവനത്തിൽ ഭക്ഷണം കഴിക്കും. കഴിയുന്നതും സ്വയം പര്യാപ്തതയിൽ ആയിരുന്നു. അതായത് തനതാവശ്യങ്ങൾക്കുള്ള പണം കരുതിയിട്ടില്ലെങ്കിലും ബുദ്ധിമുട്ടോ പരാശ്രയമോ കൂടാതെ കഴിയാമെന്ന ഒരുറച്ച മനോഭാവമായിരുന്നു. പ്രത്യേക വരുമാനമൊന്നുമില്ലാത്ത എനിക്കും സ്വാമിജിയുടെ നിശ്ചയം കൂടുതൽ ആവേശവും ഉത്തേജനവും നൽകി.

ഈ ഹ്രസ്വകാലയളവിൽ കന്യാകുമാരിയിൽ തന്നെ തങ്ങുന്നതാണ് എല്ലാംകൊണ്ടും നല്ലതെന്ന് ബോദ്ധ്യപ്പെട്ട സ്വാമിജി ഇനി ഒരു പർണശാല കെട്ടാമെന്നും തീരുമാനിച്ചു. അങ്ങനെ വിവേകാനന്ദപുരത്തു താമസിച്ചുകൊണ്ട് ഇപ്പോൾ ആനന്ദകുടീരമിരിക്കുന്ന സ്ഥലം വിലയ്ക്കു

വാങ്ങി ഒരു ചെറിയ കെട്ടിടം നിർമിച്ച് 1972 ഏപ്രിൽ 13 ന് (വിഷുദിന ത്തിൽ) ഗൃഹപ്രവേശം നടത്തി. ഇതിനകം പൂർവഭക്തന്മാരിൽ പലരും സ്വാമിജി കന്യാകുമാരിയിലുണ്ടെന്നറിഞ്ഞ് കാണാൻ വന്നുകൊണ്ടിരു ന്നു. എങ്കിലും ഏകാന്തതയാണ് സ്വാമിജി കൂടുതൽ ഇഷ്ടപ്പെട്ടിരുന്നത്." (സ്വാമി ജ്ഞാനാനന്ദ സരസ്വതി 93-94)

## ജ്ഞാനാനന്ദാശ്രമം-ശ്രീകൃഷ്ണമന്ദിർ, കന്യാകുമാരി

വിവേകാനന്ദപുരത്തിനടുത്ത് തന്നെ തദ്ദേശീയനും ഭക്തനുമായ സുബ്ബയ്യാപിള്ള സംഭാവന ചെയ്ത 12.5 സെന്റ് സ്ഥലത്തിൽ ജ്ഞാനാ നന്ദസരസ്വതി സ്വാമികളുടെയും മറ്റു ഭക്തജനങ്ങളുടെയും പൂർണ്ണ അനു ഗ്രഹത്തോടും സഹായത്തോടും കൂടിയാണ് ശ്രീകൃഷ്ണമന്ദിർ സ്ഥാപി ച്ചത്. ആശ്രമത്തിൽ വെച്ചു നടന്ന ചടങ്ങിൽ വെച്ചാണ് സാധുശീലൻ സന്ന്യാസദീക്ഷ സ്വീകരിച്ചത്. ഇവിടെയൊരിക്കൽ മാതാ അമൃതാനന്ദമ യീദേവിയും ശിഷ്യരും സന്ദർശിച്ച് ഭജനയും സത്സംഗവും നടത്തുക യുണ്ടായിട്ടുണ്ട്.

ശ്രീകൃഷ്ണമന്ദിർ ആശ്രമത്തിൽ പ്രതിദിനപൂജകളും സത്സംഗങ്ങളും പ്രതിവാരക്ലാസുകളും രണ്ടാം ഞായറാഴ്ചതോറും അന്തഃര്യോഗങ്ങളും ശ്രീരാമനവമി, ശ്രീകൃഷ്ണജയന്തി തുടങ്ങിയ വിശേഷദിനാചരണങ്ങളും നടത്തിക്കൊണ്ടിരുന്നു. ഇതിനിടയ്ക്ക് മോക്ഷഗുരുസ്ഥാനീയനായ ജ്ഞാനാനന്ദസരസ്വതി സ്വാമികളുടെ ഹിതമനുസരിച്ച് അദ്ദേഹത്തിന്റെ ഭാഗവത സപ്താഹം, ജ്ഞാനയജ്ഞം തുടങ്ങിയ പരിപാടികൾക്കായി സ്വാമികളുടെ കൂടെ കേരളത്തിലും പുറത്തും സഞ്ചരിച്ചുകൊണ്ടിരുന്നു.

ഭാരതത്തിന്റെ തെക്കേ അറ്റത്ത് കിടക്കുന്ന കന്യാകുമാരി എല്ലാം കൊണ്ടും പ്രസിദ്ധവും വിശിഷ്ടവുമാണല്ലോ. ആ കന്യാകുമാരിയുടെ മഹത്വത്തിന് മാറ്റ് കൂട്ടുന്ന വിവേകാനന്ദ ശിലാസ്മാരകത്തിന്റെയും, വിവേ കാനന്ദകേന്ദ്രത്തിന്റെയും ഉദ്ഭവത്തിന് നിമിത്തം സാധുശീലൻ പരമേ ശ്വരൻപിള്ളയുടെ പങ്ക് നിസ്തുലമാണെങ്കിൽ, കന്യാകുമാരിക്ക് ജന്മസി ദ്ധമായ ആദ്ധ്യാത്മിക പ്രഭാവത്തിന്റെ പ്രസരണത്തിന് സഹായകമായ "ആനന്ദകുടീര"ത്തിന്റെയും "ശ്രീകൃഷ്ണമന്ദിര" ത്തിന്റെയും ഉദ്ഭവത്തി നുനിമിത്തം പരമേശ്വരാനന്ദസരസ്വതി സ്വാമികളാണ്. കാവിയുടുക്കാത്ത ത്യാഗിയായിരുന്നു സാധുശീലൻ പരമേശ്വരൻപിള്ളയെങ്കിൽ കാവിയിൽ അലിഞ്ഞ യോഗിയാണ് പരമേശ്വരാനന്ദസ്വാമികൾ. അതുകൊണ്ടുതന്നെ യാണ് ലോകഭൂപടത്തിൽ സ്ഥാനം കിട്ടിയ, അതിലുമുപരി ഏറെക്കാലം

തന്റെ കർമ്മരംഗമായിരുന്ന കന്യാകുമാരിയിൽ നിന്നും സ്വാമികൾ 1999 ഏപ്രിൽ 11 (1174 മേടം 10)ന് ആശ്രമത്തിൽ പ്രതിമാസം നടത്തിവന്നിരുന്ന അന്തഃര്യോഗ്യങ്ങളുടെ പതിനെട്ടാം വാർഷികം ആഘോഷിക്കുന്ന വേളയിൽ ആശ്രമത്തിന്റെ നടത്തിപ്പ് ഗുരുഭായിയായ സ്വാമി മുക്തിസ്വരൂപാനന്ദ സരസ്വതിയെ ഏൽപ്പിച്ച്, തൃശ്ശൂർ ജില്ലയിലെ കൊടകരയ്ക്കടുത്ത് സ്ഥിതി ചെയ്യുന്ന ശ്രീകൃഷ്ണാശ്രമത്തിലേക്ക് യാത്രയായത്.

ഈ ആശ്രമത്തിന്റെ അവകാശം 2009 ജൂലൈ 3ന് സ്വാമി പരമേശ്വരാനന്ദ ട്രസ്റ്റിന് നൽകിക്കൊണ്ട് രജിസ്റ്റർ ചെയ്തു. 2008 ഏപ്രിൽ 23ന് കോട്ടയ്ക്കകത്തെ തീർത്ഥപാദമണ്ഡപത്തിൽ വെച്ച് ശക്രാനന്ദസ്വാമികൾ ട്രസ്റ്റിന്റെ ഉദ്ഘാടനം ചെയ്തിരുന്നു. സ്വാമികളുടെ പുസ്തകങ്ങളുടെ പ്രകാശനത്തിനും വിതരണത്തിനും അദ്ദേഹം പ്രതിനിധാനം ചെയ്യുന്ന ആശയങ്ങളുടെ പ്രചരണത്തിനും വേണ്ടിയാണ് ട്രസ്റ്റ് രൂപം കൊണ്ടത്. ശ്രീ. കെ.രാമൻപിള്ള ചെയർമാനും വിജയകൃഷ്ണൻ മാനേജിംഗ് ട്രസ്റ്റിയുമായാണ് ട്രസ്റ്റ് രൂപം കൊണ്ടിരിക്കുന്നത്.

## ശ്രീകൃഷ്ണാശ്രമം, കൊടകര

1998 മെയ് മാസത്തിൽ തന്നെ കൊടകര ശ്രീകൃഷ്ണാശ്രമത്തിന്റെ പ്രവർത്തനങ്ങൾ ആരംഭിച്ചിരുന്നു. 1998 ജൂലായ് നാലിന് ശ്രീകൃഷ്ണാശ്രമത്തിന്റെ ഔപചാരികമായ ഉദ്ഘാടനം ശ്രീമദ് മൃഡാനന്ദസ്വാമികൾ നിർവ്വഹിച്ചു.

മലകളാൽ മൂടപ്പെട്ട കനകമലയുടെ താഴ്വരയിൽ മിനിശബരിമലയെന്ന പേരിൽ പ്രസിദ്ധമായ ആറേശ്വരം ക്ഷേത്രത്തിനരികെ തന്റെ തന്നെ പേരിൽ പ്രസിദ്ധമായ 'പരമേശ്വരം' എന്ന സ്ഥലത്ത് മറക്കാനാവാത്ത അനുഭവങ്ങളും ഒടുങ്ങാത്ത അറിവുമായി, എന്നാൽ മാനസികമായി ആഭാണ്ഡങ്ങളുടെ ഭാരങ്ങളിൽ നിന്നും പൂർണ്ണ മുക്തനായി ആദ്ധ്യാത്മിക ഉത്കർഷവും അതുവഴി ലോകമംഗളവും ലക്ഷ്യമാക്കി പരമേശ്വരാനന്ദ സരസ്വതിസ്വാമികൾ തന്റെ ഗുരുപാതയെ പിൻതുടർന്നുപോന്നു.

സ്വാമികൾക്ക് ജീവിതം ഒരു അനുഭവസാഗരമാണ്. കാലം കൊണ്ടുവരുന്ന മാറ്റങ്ങളിൽ കുലുങ്ങാത്ത സ്ഥിതപ്രജ്ഞനാണ് അദ്ദേഹം. "ഗുരുവിന്റെയും ആചാര്യനായി ശിഷ്യന്മാർ മാറിക്കൊണ്ടിരിക്കുന്ന" ഇക്കാലത്തും പരമേശ്വരാനന്ദസ്വാമികളെ ഗുരുതുല്യനായി കാണുന്ന ആയിരകണക്കിന് ആളുകൾ കേരളത്തിലെമ്പാടുമുണ്ട്. എന്നിരുന്നാലും ജീവിതത്തിൽ യാതൊന്നും സ്വന്തമാക്കാൻ ആഗ്രഹിക്കാത്ത ഒരു സന്ന്യാസിശ്രേഷ്ഠനാണ് സ്വാമികൾ. ആശ്രമങ്ങളുണ്ടാക്കിയാലും ശിഷ്യന്മാരു

ണ്ടായാലും തികഞ്ഞ നിസംഗത്വമാണ് സ്വാമികൾക്ക്. "ഒന്നും തന്റേതല്ല; എല്ലാം ഭഗവാന്റേത്" എന്ന ബോധമാണ് ഈ നിസംഗത്വത്തിന് അടിസ്ഥാനം.

പതിനെട്ടുവർഷക്കാലം കന്യാകുമാരി ശ്രീകൃഷ്ണ മന്ദിരത്തിൽ കഴിഞ്ഞതിനുശേഷമാണ്, 1998ൽ ശ്രീകൃഷ്ണാശ്രമത്തിലേക്ക് സ്വാമികൾ വരുന്നത്. ആളുതെറ്റി ഹൃദയം സൂക്ഷിക്കാനേൽപ്പിച്ചാൽ ഫലം ചിലരെല്ലാം ഹൃദയം തകർന്നവരായിതീരുമെന്നതിന്റെ പ്രത്യക്ഷദൃഷ്ടാന്തമായി ശ്രീകൃഷ്ണാശ്രമം ഇന്ന് നിലകൊള്ളുന്നു.

സ്വാമികൾ ശ്രീകൃഷ്ണാശ്രമത്തിലുള്ളപ്പോൾതന്നെ അവിടെയൊരു ഗോശാല ആരംഭിക്കുവാൻ പോകുന്നുവെന്ന പ്രചരണമുണ്ടായി. ഗോശാല പൂർണ്ണമാകുന്നതോടെ ഒരു ഗോമാഹായാഗവും. അങ്ങനെ ആശ്രമം മാത്രമല്ല, സമാജം മുഴുവനും സമ്പദ്സമൃദ്ധമാകുമെന്നായിരുന്നു പ്രചരണം. അപ്പോഴും സ്വതസിദ്ധമായ നർമ്മത്തോടെ സ്വാമികൾ പറയും, "പശുക്കൾക്ക് വേണ്ടത് യാഗവും യജ്ഞവുമല്ല, പുല്ലും പിണ്ണാക്കുമാണ്." നാട്ടിൽ ഭയങ്കരക്ഷാമം നടക്കുമ്പോൾ അതൊന്നും ശ്രദ്ധിക്കാതെ ഗോമാതാക്കളെ രക്ഷിക്കാൻ നടക്കുന്ന ഗോരക്ഷാസഭയുടെ ഒരു പ്രചാരകനോട് വിവേകാനന്ദ സ്വാമികൾ പറഞ്ഞത്, ഈ സന്ദർഭത്തിൽ വളരെയേറെ പ്രസക്തമാണ്. "നേര്, മാട് നമ്മുടെ മാതാവാണെന്ന് ഞാൻ നന്നായി മനസ്സിലാക്കുന്നു. അതല്ലാതെ ഇത്ര കേമന്മാരായ മക്കളെ മറ്റാരു പ്രസവിക്കും". (വിവേകാനന്ദസാഹിത്യ സർവ്വസ്വം ഭാഗം 6, 456) സ്വാമിജിയുടെ കൂർത്ത പരിഹാസം എന്തായാലും ആ പ്രചാരകന് മനസ്സിലായില്ല. കാലം ഏറെ കഴിഞ്ഞിട്ടും ഇതൊന്നും മനസ്സിലാക്കാത്ത പ്രചാരകന്മാർ ഇന്നുമുണ്ട്. അത്തരക്കാരുടെ കുതന്ത്രങ്ങൾ സഹിക്കാവുന്നതിനും അപ്പുറമായപ്പോഴാണ് അക്ഷോഭ്യനായി സ്വാമികൾ ശ്രീകൃഷ്ണാശ്രമം വിട്ടത്.

"സന്ന്യാസിയുടെ ഏഷണി. എലിപ്പാഷാണം വെച്ചതായിരുന്നു അതെന്ന് നാൾചെന്നപ്പോൾ മനസ്സിലായി." എന്ന് മഹാകവി പി.കുഞ്ഞിരാമൻ നായർ (കവിയുടെ കാൽപാടുകൾ, 29) എഴുതിയത് ശ്രീകൃഷ്ണാശ്രമത്തിന്റെ ചരിത്രത്തിലും ആവർത്തിക്കപ്പെട്ടു. ഇവിടെയും ഒരു വിഷക്കഥ പ്രചരിപ്പിക്കുകയുണ്ടായി. ആ വിഷക്കഥയ്ക്ക് പിന്നിൽ പ്രധാനകാരണം 'വിഷയം' തന്നെയെന്ന് പരമേശ്വരാനന്ദസ്വാമികൾ പിന്നീട് കണ്ടെത്തി. 'ഒരു ഏഷണി വാക്ക് വെക്കുന്ന എലിപ്പാഷാണം എത്ര കുടുംബങ്ങളെ കുഴിയിലിറക്കുന്നില്ല' എന്ന കവിവാക്യം വീണ്ടും ശ്രീകൃഷ്ണാശ്രമത്തിന്റെ ചരിത്രത്തിൽ അങ്ങനെ പ്രസക്തമായി.

## ഓർമ്മ പുതുക്കിയ ഒത്തുകൂടൽ

പരമേശ്വരാനന്ദ സ്വാമികൾ കൊടകര ആശ്രമം ത്യജിച്ച്, അദ്ദേഹത്തിന്റെ ഭാഷയിൽ തന്നെ കന്യാകുമാരി മുതൽ ഗോകർണ്ണം വരെ ദേശാടനം നടത്തിക്കൊണ്ടിരിക്കുന്ന കാലം. കുഞ്ഞുണ്ണിമാഷ് "അന്തിപുസ്തകം" തയ്യാറാക്കുന്നു എന്ന് മാദ്ധ്യമങ്ങളിൽ നിറഞ്ഞ വാർത്ത വന്ന അവസരം. പരമേശ്വരാനന്ദസ്വാമികൾക്ക് മാഷെ കാണാനുള്ള മോഹം. ആ അവസരത്തിലാണ് മാഷുടെ മൂത്ത ഓപ്പോൾ - മാധവി - മരിച്ച വിവരം അറിയുന്നത്. ഉടനെ കൊടകരയിൽ നിന്നും പരമേശ്വരാനന്ദസ്വാമിജിയുടെ കൂടെ വലപ്പാട്ടെ അതിയാരത്തു വീട്ടിലെത്തി.

മാഷ് പൂമുഖത്ത് തന്നെയുണ്ട്; ശാരീരികാസ്വാസ്ഥ്യങ്ങൾ കാരണം ഓപ്പോളുടെ സംസ്കാരചടങ്ങുകളിൽ പങ്കെടുക്കുവാൻ സാധിക്കാത്തതിന്റെ വിഷമത്തോടെ. പരമേശ്വരാനന്ദസ്വാമികളെ മാഷ്ക്ക് ആദ്യം മനസ്സിലായില്ല. ഞാൻ പരിചയപ്പെടുത്തിക്കൊടുത്തു: "സാധുശീലൻ പരമേശ്വരൻപിള്ള. കേസരിയുടെ....." പിന്നീടൊന്നും പറയേണ്ടി വന്നില്ല. മാഷ് സ്വാമിജിയെ നമസ്കരിച്ചു.

പൂർവ്വാശ്രമത്തിൽ സാധുശീലൻ പരമേശ്വരൻപിള്ളയായിരുന്ന പരമേശ്വരാനന്ദസ്വാമികൾ 'കേസരി'യുടെ എഡിറ്ററായിരുന്ന കാലത്ത് മാഷ് മീഞ്ചന്തയിലെ ശ്രീരാമകൃഷ്ണാശ്രമം സ്കൂളിലെ അദ്ധ്യാപകനായിരുന്നു. അന്ന് മാഷ് എഴുതിത്തുടങ്ങിയ കാലം. എഴുതിയതൊക്കെ ശേഖരിച്ച് ഒരു പുസ്തകമാക്കുവാനുള്ള കലശലായ മോഹം. ആ മോഹവുമായി സാധുശീലനെ സമീപിച്ചു.

പുസ്തകം അച്ചടിക്കുവാനുള്ള രൂപ സാധുശീലന് മാഷ് കൊടുത്തു; ഒരു നിബന്ധനയോടെ. പുസ്തകം സാധുശീലന്റെ പേരിൽ പ്രസിദ്ധീകരിച്ചാൽ മതി. ധർമ്മപ്രചാരകൻ, കേസരിയുടെ പത്രാധിപർ എന്ന നിലയിൽ സാധുശീലൻ അന്നേ പ്രസിദ്ധനായിരുന്നു. പക്ഷെ മാഷ്ടെ നിർദ്ദേശം സാധുശീലന് സമ്മതമായിരുന്നില്ല. പുസ്തകം എഴുതിയ ആളുടെ പേരിൽതന്നെ പ്രസിദ്ധീകരിക്കണമെന്നായിരുന്നു സാധുശീലന്റെ അഭിപ്രായം. ഒടുവിൽ പ്രശ്നം രമ്യമായി പരിഹരിക്കപ്പെട്ടു. പുസ്തകം "സാധു" എന്ന പേരിൽ പ്രസിദ്ധീകരിക്കാം. അങ്ങനെയാണ് കുഞ്ഞുണ്ണിമാഷുടെ ആദ്യപുസ്തകം പ്രസിദ്ധീകരിക്കുന്നത്. പക്ഷെ ആ പുസ്തകത്തിന്റെ കോപ്പി മാഷുടെ കയ്യിൽ ഇന്നില്ല. എന്തിന് പുസ്തകത്തിന്റെ തലക്കെട്ടുപോലും മാഷും സ്വാമിജിയും ഇന്നോർക്കുന്നില്ല. എന്നിരു

ന്നാലും "എഴുത്തിന്റെ കേസരിക്കാലത്തെ"ക്കുറിച്ച് സ്വാമിജിക്കും മാഷ്ക്കും ഒരുപാട് പറയാനുണ്ടായിരുന്നു.

"കുഞ്ഞുണ്ണിയെ കൂടാതെ പി.ആർ. നാഥൻ, പി. വത്സല, ഒ.വി. ഉഷ, മണ്ണൂർ രാജകുമാരനുണ്ണി തുടങ്ങിയവരൊക്കെ കേസരിയിൽ നിറഞ്ഞു നിന്ന കാലം" സ്വാമിജി ഓർത്തു.

"എന്നാലും എം.എ. സാറിന്റെ (എം.എ. കൃഷ്ണൻ) കാലത്താ ഞാൻ കേസരീല് കൂടുതലും എഴുതിയത്. അങ്ങോര് ആശ്രമത്തില് എപ്പോഴും വരും. ബാലഗോകുലത്തിന്റേം തപസ്യയുടേം പരിപാടികളായി. സാഹിത്യകാരനായ സംഘാടകനായിരുന്നു അങ്ങേര്. എന്നാ അതിന്റേയൊന്നും ഒരു ഭാവോല്ല്യ..."കുഞ്ഞുണ്ണിമാഷ് ഓർത്തു.

കേസരിയുടെ പത്രാധിപത്യത്തിൽനിന്നും മാറി, കന്യാകുമാരിയിലെ വിവേകാനന്ദശിലാസ്മാരകത്തിന്റെ പ്രവർത്തകനായി സാധുശീലൻ പോയതോടെ മാഷ്ക്ക് സാധുശീലനുമായുള്ള സമ്പർക്കം കുറഞ്ഞു. എന്നിരുന്നാലും കോഴിക്കോട്ടെ ധീവര സമൂഹത്തിലെ ചിലരുടെസഹായത്തോടെയുള്ള സ്വാമികളുടെ സേവനപ്രവർത്തനങ്ങൾ മാഷ് അറിഞ്ഞിരുന്നു. അങ്ങേയറ്റം ആദരവോടെ മാഷ് പറയുന്നു: "സ്വാമിയൊക്കെ ഇല്ലായിരുന്നെങ്കിൽ കന്യാകുമാരീലെ സ്ഥിതി ഇന്നെന്താവും. എല്ലാം ഒരു നിമിത്തം."

സാധുശീലൻ സന്ന്യാസിയായതിനുശേഷം ഒരിക്കലേ മാഷ് അദ്ദേഹത്തെ കണ്ടിട്ടുള്ളൂ. സ്വാമിജി കന്യാകുമാരിയിലെ ശ്രീകൃഷ്ണമന്ദിർ വിട്ട് കൊടകരയിലെ ശ്രീകൃഷ്ണാശ്രമം ആരംഭിച്ച സമയത്ത്, ആശ്രമത്തിന്റെ മൂന്നാംവാർഷികവേളയിൽ പങ്കെടുക്കുവാൻ വന്നപ്പോൾ. ആ അവസരത്തിൽ സ്വാമിജി പറയുകയുണ്ടായി "ആശ്രമത്തിലെ പരിപാടികളിൽ സന്ന്യാസിമാരെ ക്ഷണിക്കുകയാണ് ഉചിതം. കുഞ്ഞുണ്ണിമാഷ് കാവിയുടുക്കാത്ത സന്ന്യാസിയാണല്ലൊ."

സന്ന്യാസിതുല്യനായ കവിയും സാഹിത്യകുതുകിയായ സന്ന്യാസിശ്രേഷ്ഠനും തമ്മിലുള്ള പുനഃസമാഗമത്തിന് സാക്ഷ്യം വഹിക്കേണ്ടി വരുകയെന്നത് അപൂർവ്വസൗഭാഗ്യമാണല്ലൊ. സ്വാമിജി പോകാനൊരുങ്ങുമ്പോൾ അദ്ദേഹത്തെ ദക്ഷിണ നൽകി യാത്രയാക്കി മാഷ്. മാഷുടെ കുടുംബാംഗങ്ങളും അതിൽ പങ്കെടുത്തു.

# ജ്ഞാനാനന്ദകുടീരം, ഇരുന്നിലക്കോട്

ജ്ഞാനാനന്ദസരസ്വതിസ്വാമികളുടെ ആദ്ധ്യാത്മികവും സാംസ്കാരികവുമായ സത്കർമ്മങ്ങളുടെ തുടക്കം ഇരുന്നിലക്കോട് ക്ഷേത്രത്തിനടുത്ത് ജ്ഞാനാനന്ദാശ്രമം സ്ഥാപിച്ചുകൊണ്ടായിരുന്നു, "ഇരുന്നിലാക്കോട്ടിൽ ജ്ഞാനാനന്ദാശ്രമത്തിനുപുറമെ ജ്ഞാനാനന്ദഗുരുകുലവും ജ്ഞാനാനന്ദധർമ്മവൈദ്യശാലയും ഉണ്ടായിരുന്നു. പ്രസ്തുത ജ്ഞാനാനന്ദാശ്രമം 1952 ലാണ് സ്ഥാപിക്കപ്പെട്ടത്. പരമപുരുഷാർത്ഥം വേദാന്ത മാസികയും അവിടെ വെച്ചുതന്നെ ആരംഭിച്ചിരുന്നു" (സ്വാമി ജ്ഞാനാനന്ദസരസ്വതി എന്ന അദ്ധ്യാത്മ വിജ്ഞാനകോശം 9). ജ്ഞാനാനന്ദാശ്രമം, തൃശ്ശൂർ ജില്ലയിലെ മുള്ളൂർക്കരയ്ക്കടുത്ത് ഇരുന്നിലക്കോട് ഗുഹാക്ഷേത്രത്തിനു സമീപം ആയിരുന്നു. ഒരു ഭാഗവത സപ്താഹത്തോടെയാണ് സ്വാമികൾ ആശ്രമപ്രവർത്തനങ്ങൾ ആരംഭിച്ചത്. ആശ്രമത്തിലെ പൂജ, ഭജന, അന്നദാനം, സത്സംഗങ്ങൾ, സപ്താഹയജ്ഞങ്ങൾ എന്നിവ മുടങ്ങാതെ നടത്തിപ്പോന്നു. സ്വാമിജിയുടെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളുടെ ഫലമായി ആശ്രമപരിസരം ഭൗതികാഭിവൃദ്ധിയുടെയും കേന്ദ്രമായിതീർന്നു. ഈ പ്രദേശത്തെ വിദ്യാലയം, തപാലോഫീസ്, ആതുര ശുശ്രൂഷാ കേന്ദ്രം തുടങ്ങിയവ ആരംഭിച്ചത് സ്വാമിജിയുടെ നിശ്ശബ്ദമായ പ്രവർത്തനങ്ങളുടെ ഫലമായിട്ടായിരുന്നു. എന്നാൽ പിന്നീട് നിളാനദിയുടെ തീരത്തുള്ള പ്രശാന്തസുന്ദരമായ കൊണ്ടയൂരിലേക്ക് സ്വാമിജി തന്റെ പ്രവർത്തനരംഗം മാറ്റി. തത്ഫലമായി കൊണ്ടയൂരിലെ ജ്ഞാനാനന്ദാശ്രമം പ്രസിദ്ധമാവുകയും ഇരുന്നിലക്കോട്ടെ ജ്ഞാനാനന്ദാശ്രമം കേവലം ഒരു സ്മരണ മാത്രമായി മാറുകയും ചെയ്തു. എന്നിരുന്നാലും ഇരുന്നിലക്കോട്ടെ പഴമക്കാർ ഇന്നും സ്വാമിജിയുടെ സർവ്വതോന്മുഖമായ സേവനങ്ങളെ കുറിച്ചോർക്കുമ്പോൾ നമ്രശിരസ്ക്കരാവുന്നു.

2003 ജൂലായ് 13 ന് കൊണ്ടയൂർ ജ്ഞാനാനന്ദാശ്രമത്തിലെ ഗുരുപൂർണ്ണിമ പരിപാടികൾ കഴിഞ്ഞ് മടങ്ങവെ പരമേശ്വരാനന്ദ സരസ്വതി സ്വാമികൾ ഇരുന്നിലക്കോട് സന്ദർശിക്കുകയും അവിടുത്തെ ക്ഷേത്രത്തിൽ ദർശനം നടത്തുകയും ചെയ്തു. ക്ഷേത്രസമിതി ഒരുക്കിയ സത്സംഗത്തിൽ വച്ച് സദ്ഗുരു ജ്ഞാനാനന്ദസരസ്വതി സ്വാമികളുടെ സ്മരണ നിലനിർത്തുന്നതിന് എന്തെങ്കിലും ചെയ്യണമെന്ന സങ്കൽപം പരമേശ്വരാനന്ദസ്വാമികൾ അവിടെ അറിയിക്കുകയുണ്ടായി. തുടർന്ന് ആ നാടിന്റെ ഭൂതകാലമാഹാത്മ്യം വീണ്ടെടുക്കുവാൻ നടന്ന ശ്രമത്തിന്റെ ഫലമായാണ് അവിടെ വീണ്ടും ജ്ഞാനാനന്ദകുടീരം ഉയർന്നു വന്നത്.

ഇരുന്നിലക്കോട് ദക്ഷിണാമൂർത്തി ക്ഷേത്രത്തിൽനിന്നും തെക്കുമാറി നല്ലേങ്കാവ് ശാസ്താ ക്ഷേത്രത്തിനടുത്താണ് ജ്ഞാനാനന്ദകുടീരം സ്ഥിതി ചെയ്യുന്നത്. ചേന്ദമംഗലം പാലിയം ഗ്രൂപ്പുകാരുടെ അധീനതയിലായിരുന്ന സ്ഥലമാണ് സനാതനധർമ്മപ്രവർത്തനങ്ങൾക്കായി ജ്ഞാനാനന്ദസരസ്വതി സ്വാമികളുടെ പേരിൽ ആശ്രമം നിർമ്മിക്കുന്നതിനുവേണ്ടി പാലിയം ഗ്രൂപ്പ് സെക്രട്ടറി ശ്രീ ശക്തീധരൻ അച്ഛൻ പരമേശ്വരാനന്ദസരസ്വതി സ്വാമികൾക്ക് സമർപ്പിച്ചത്.

പരമേശ്വരാനന്ദസരസ്വതി സ്വാമികളുടെ ശതാഭിഷേക ആഘോഷവും ജ്ഞാനാനന്ദകുടീരത്തിന്റെ ഉദ്ഘാടനവും 2004 ജൂലൈ 19ന് ശ്രീമദ് ശക്രാനന്ദസ്വാമികൾ നിർവ്വഹിച്ചു. തദവസരത്തിൽ സ്വാമി പുരുഷോത്തമാനന്ദതീർത്ഥ, ഭൂമാനന്ദതീർത്ഥ, ഡോ: എം. ലക്ഷ്മികുമാരി, കുമാരി ലക്ഷ്മി ശങ്കർ, സഹോദരി അൻപുമതി തുടങ്ങിയവർ സ്വാമികൾക്ക് ആയുരാരോഗ്യസൗഖ്യവും ജ്ഞാനാനന്ദകുടീരത്തിന് സർവ്വതോമുഖമായ ശ്രേയസ്സും അർപ്പിച്ചുകൊണ്ട് പ്രഭാഷണം നടത്തുകയുണ്ടായി. രാജീവ് ഇരിങ്ങാലക്കുട തയ്യാറാക്കിയ പരമേശ്വരാനന്ദസ്വാമികളുടെ ജീവചരിത്രം, “ഒരു കർമ്മയോഗിയുടെ സന്ന്യാസപർവ്വം” ഡോ: എം. ലക്ഷ്മീകുമാരിക്ക് നൽകിക്കൊണ്ട് ശക്രാനന്ദസ്വാമികൾ പ്രകാശനം ചെയ്തു.

ആശ്രമത്തിന്റെ പ്രവർത്തനങ്ങൾക്കായി ആരംഭത്തിൽ ആശ്രമാചാര്യൻ പരമേശ്വരാനന്ദസരസ്വതി സ്വാമികൾ അദ്ധ്യക്ഷനായും പി. എം. ഉണ്ണികൃഷ്ണൻ കാര്യദർശിയായും ആശ്രമസേവാസമിതി രൂപീകരിക്കുകയുണ്ടായി. ഇവിടെ ഇംഗ്ലീഷ് മാസത്തിലെ എല്ലാ രണ്ടാമത്തെ ഞായറാഴ്ചയും ഏകദിന അന്തർയോഗം നടന്നിരുന്നു. വിശേഷദിനങ്ങളായ ഗീതാജയന്തി, ശ്രീശങ്കരജയന്തി, ബുദ്ധപൂർണ്ണിമ, ശ്രീരാമനവമി, നവരാത്രി, ശിവരാത്രി തുടങ്ങിയവയെല്ലാം സമുചിതമായ രീതിയിൽ ആഘോഷിക്കപ്പെട്ടു. നവരാത്രിക്ക് പരമേശ്വരാനന്ദസ്വാമികളുടെ “തിരുവിളക്കുപൂജ” എന്ന പുസ്തകം പ്രകാശനം ചെയ്തു. ആശ്രമത്തിൽ വെച്ച് അഞ്ചുപേർ സ്വാമികളിൽനിന്നും സന്ന്യാസദീക്ഷയും നിരവധിപേർ മന്ത്രദീക്ഷയും സ്വീകരിച്ചു. ശാരീരികമായ അസ്വാസ്ഥ്യങ്ങൾക്കിടയിലും സ്വാമികൾ ആശ്രമഭക്തരായ ഇരുപത്തഞ്ചോളം പേരുമായി ഉഡുപ്പി, മൂകാംബിക, കുടജാദ്രി തുടങ്ങിയ ക്ഷേത്രസങ്കേതങ്ങളും കാഞ്ഞങ്ങാട് ആനന്ദാശ്രമവും സന്ദർശിക്കുകയുണ്ടായി. അതുപോലെതന്നെ ശ്രീശാരദാദേവിയുടെ നൂറ്റമ്പതാം ജന്മജയന്തിയോടനുബന്ധിച്ച് പുറനാട്ടുകര ശ്രീശാരദാമഠം നടത്തിയ ആഘോഷങ്ങളിലും പങ്കെടുക്കുകയുണ്ടായി.

പരമേശ്വാരാനന്ദസ്വാമികൾക്ക് പ്രഥമ സ്വാമി സിദ്ധിനാഥാനന്ദ പുരസ്കാരം നൽകപ്പെട്ടത് മുള്ളൂർക്കര തിരുവാണിക്കാവ് ക്ഷേത്രഹാളിൽവെച്ചായിരുന്നു. ജ്ഞാനാനന്ദകുടീരം ആശ്രമത്തിൽനിന്നും വാഹന ഘോഷയാത്രയോടുകൂടിയാണ് സ്വാമികളെ സമ്മേളനഹാളിലേക്ക് ആനയിച്ചത്. കേരളത്തിന്റെ വിവിധഭാഗങ്ങളിൽനിന്നും എത്തിയ സന്ന്യാസി ശ്രേഷ്ഠന്മാരും പണ്ഡിതന്മാരും ഭക്തന്മാരും അടങ്ങിയ മഹാസദസ്സിൽവെച്ചാണ് സ്വാമി സിദ്ധിനാഥാനന്ദ പുരസ്കാരം സ്വാമികൾക്ക് ശക്രാനന്ദസ്വാമികൾ സമർപ്പിച്ചത്. തൃശൂരിൽനിന്നും തിരുവനന്തപുരത്തേക്ക് വിശ്രമജീവിതത്തിനായി പോകുന്ന ശക്രാനന്ദസ്വാമികൾക്ക് ആശ്രമത്തിന്റെ ആഭിമുഖ്യത്തിൽ യാത്രയയപ്പും നൽകുകയുണ്ടായി.

പരമേശ്വരാനന്ദസരസ്വതിസ്വാമികളുടെ 85-ാം ജന്മദിനവും ജ്ഞാനാനന്ദകുടീരം ആശ്രമത്തിന്റെ പ്രഥമവാർഷികവും ഭാഗവതസപ്താഹത്തോടെ ആഘോഷിക്കുകയുണ്ടായി. കൊട്ടാരക്കര താമരക്കുടി ജ്ഞാനാനന്ദകുടീരത്തിലെ സ്വാമിനി ശാരദാനന്ദ സരസ്വതിയായിരുന്നു യജ്ഞാചാര്യ. ഈ അവസരത്തിൽ പുതുതായി നിർമ്മിച്ച ക്ഷേത്രത്തിൽ ശ്രീകൃഷ്ണ പ്രതിഷ്ഠ നിർവ്വഹിച്ചു. നാഗർകോവിൽ ശ്രീശാരദാമന്ദിരത്തിലെ സഹോദരി അൻപുമതിയാണ് അഭയമുദ്രാങ്കിത ശ്രീകൃഷ്ണവിഗ്രഹം സമർപ്പിച്ചത്. കന്യാകുമാരി ജ്ഞാനാനന്ദാശ്രമം-ശ്രീകൃഷ്ണമന്ദിറിലെ വിഗ്രഹവും ഇതുപോലെതന്നെയുള്ളതാണ്. ജ്ഞാനാനന്ദകുടീരത്തിലെത്തി ഒരു വർഷക്കാലത്തിനുള്ളിൽ സ്വാമികൾ രചിച്ച ഷോഡശസംസ്കാരം, കൃഷ്ണം ശരണം ഗച്ഛാമി, നവരാത്രി മാഹാത്മ്യം, ശിവരാത്രി മാഹാത്മ്യം, ഗുരുമഹിമ തുടങ്ങിയ ഗ്രന്ഥങ്ങളുടെ പ്രകാശനങ്ങളും നടക്കുകയുണ്ടായി.



ശിവഗിരി മഠാധിപതി
പ്രകാശാനന്ദസ്വാമികളോടൊപ്പം



സിദ്ധിനാഥാനന്ദ പുരസ്ക്കാരം
ശക്രാനന്ദസ്വാമികൾ സമർപ്പിക്കുന്നു.



മറുപടി പ്രസംഗത്തിൽ നിന്ന്...



സഹോദര സന്ന്യാസിമാരുമൊത്ത്

## സ്വാമി സിദ്ധിനാഥാനന്ദ പുരസ്ക്കാര സ്വീകരണ പ്രസംഗം

തൃശ്ശൂർ കേന്ദ്രമാക്കി പ്രവർത്തിക്കുന്ന സ്വാമി സിദ്ധിനാഥാനന്ദ സ്മൃതി സമിതി ആദ്ധ്യാത്മികസാഹിത്യ പ്രചരണത്തിന് നിസ്തുല സംഭാവനകൾ നൽകിയവർക്ക് നൽകുന്ന പ്രഥമ, സാമി സിദ്ധാനാഥാ നന്ദ പുരസ്ക്കാരം സ്വീകരിച്ചുകൊണ്ട് പരമേശ്വര സരസ്വതി സ്വാമികൾ നടത്തിയ പ്രസംഗത്തിന്റെ ചുരുക്കരൂപം.

ആദ്യത്തെ ഭാരതപര്യടനത്തിനായി ഇറങ്ങിത്തിരിച്ചപ്പോൾ എന്റെ കയ്യിലുണ്ടായിരുന്നത് വാചസ്പതി പരമേശ്വരൻ മൂസ്സത് പ്രസിദ്ധീകരിച്ച ശ്ലോകാർത്ഥത്തോടുകൂടിയ, ലോകമാന്യം എന്ന വ്യാഖ്യാനത്തോടെയുള്ള ഗീതയും കെ. രാമൻമേനോൻ പരിഭാഷപ്പെടുത്തി എസ്. ടി. റെഡ്യാർ പ്രസിദ്ധീകരിച്ച "ശ്രീരാമകൃഷ്ണന്റെ തിരുവായ്മൊഴി"കളുമായിരുന്നു.

1938 ൽ ശ്രീരാമകൃഷ്ണദേവന്റെ ലീലാഭൂമിയായ ദക്ഷിണേശ്വര ത്തിൽ പോയി ഭവതാരിണി ക്ഷേത്രം ദർശിക്കാനുള്ള സൗഭാഗ്യമുണ്ടാ യി. വൻമരങ്ങളുടേയും വള്ളിക്കുടിലുകളുടേയും ഇടയിലൂടെയുള്ള നട പ്പാതകളും പക്ഷിവൃന്ദങ്ങളുടെ ഗാനങ്ങളും കൊണ്ട് ആവൃതമായിരുന്ന തികച്ചും ആധ്യാത്മികപ്രചോദനമേകുന്ന പഞ്ചവടി ദർശിക്കുവാൻ സാധി ച്ചു. അവിടെ ഓരോ വൃക്ഷത്തിനു ചുറ്റും ആധ്യാത്മിക സാധകർക്ക് സാധന ചെയ്യാൻ പാകത്തിനുള്ള ഇരിപ്പിടങ്ങൾ ഉണ്ടായിരുന്നു. അവിടം കൂടെകൂടെ സന്ദർശിച്ച് ശ്രീരാമകൃഷ്ണ-ശ്രീശാരദാദേവി-വിവേകാനന്ദ സ്മരണയിൽ ഇരിക്കാനുള്ള ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. ഇപ്പോൾ പോയാൽ അതൊന്നും കാണുകയില്ല. തത്സ്ഥാനത്ത് പലനിലകളുള്ള കെട്ടിടങ്ങൾ പൊങ്ങിയിരിക്കുന്നു. ശ്രീരാമകൃഷ്ണദേവൻ സ്ഥിരമായി ഇരുന്നിരുന്ന ആ ദിവ്യ വൃക്ഷച്ചുവടുമാത്രം സുരക്ഷിതമായി വെച്ചിരിക്കുന്നു. ബാക്കി എല്ലാം പോയി.

ഈ വിധം ജീവിതത്തിന്റെ പ്രാഥമിക ഘട്ടത്തിൽ തന്നെ മുജ്ജന്മ സുകൃതം കൊണ്ട്, ദിവ്യാത്മാക്കളുടെ ആധ്യാത്മിക അന്തർയോഗ ത്തിലൂടെ പ്രേരണ ഉൾക്കൊള്ളാൻ കഴിഞ്ഞു. പിൽക്കാലത്ത് മഹാനായ ആഗമാനന്ദസ്വാമികളോട് അടുക്കാനും സാമൂഹിക പ്രവർത്തനങ്ങളിൽ അദ്ദേഹത്തെ പിൻതുടരാനും സാധിച്ച ദിവസങ്ങളിൽതന്നെ ശ്രീരാമ കൃഷ്ണ-വിവേകാനന്ദ സാഹിത്യം കിട്ടുന്നിടത്തോളം വാങ്ങി പലരെ ക്കൊണ്ടും വായിപ്പിച്ചിരുന്നു. പ്രബുദ്ധകേരളം മാസികയ്ക്ക് 1940 മുതലേ വരിക്കാരനായി ചേരുകയും പലരേയും വരിക്കാരാക്കുകയും ചെയ്തിരു ന്നു. കേസരി വാരികയുടെ പത്രാധിപരായി പ്രവർത്തിച്ചിരുന്ന സമയ

ത്താണ് ശ്രീരാമകൃഷ്ണ - വിവേകാനന്ദ സാഹിത്യം ഇംഗ്ലീഷിൽനിന്നും മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി പ്രസിദ്ധപ്പെടുത്തുന്നതിനായി പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ നിന്ന് ത്രൈലോക്യാനന്ദ സ്വാമിജി കോഴിക്കോട്ട് ശ്രീരാമകൃഷ്ണാശ്രമത്തിൽ വന്നത്. വിവേകാനന്ദ സാഹിത്യസർവ്വസ്വത്തിന്റെ ആദ്യത്തെ പതിപ്പ് കോഴിക്കോട് മാതൃഭൂമി പ്രസ്സിലാണ് അച്ചടിച്ചത്. കുട്ടികൃഷ്ണമാരാർ, പ്രകാശാനന്ദസ്വാമികൾ എന്നിവരോടൊപ്പം അടിക്കടി ഞാനും ത്രൈലോക്യാനന്ദ സ്വാമിജിയുടെ അടുത്ത് പോയിരുന്നു. അതോടൊപ്പം വിവേകാനന്ദസൂക്തങ്ങൾ വാങ്ങി വിതരണം ചെയ്യാൻ മറ്റുള്ളവരോടൊപ്പം ശ്രമിച്ചിരുന്നു.

1962-ൽ കന്യാകുമാരി വിവേകാനന്ദപ്പാറയിൽ സ്മാരകസങ്കൽപ്പവുമായി പ്രവർത്തിക്കുമ്പോൾ ദേവി ക്ഷേത്രത്തിന്റെ തിരുനടയിൽ റോഡ്സൈഡിൽ കടപോലുള്ള ഒരു മുറി വാടകയ്ക്കെടുത്തു. അവിടെ അടുത്ത് താമസിച്ചിരുന്ന ഒരു പൂജാരിയിൽ നിന്നും അമ്പതു രൂപ കടം വാങ്ങി മൈലാപ്പൂർ ശ്രീരാമകൃഷ്ണമഠത്തിൽ നിന്ന് രാമകൃഷ്ണ-വിവേകാനന്ദസാഹിത്യം കുറെ വരുത്തിവെച്ച് വരുന്ന യാത്രക്കാരോട് അതിന്റെ മാഹാത്മ്യം പറഞ്ഞ് വില്പന നടത്തിയിരുന്നു. പിന്നീട് പുറനാട്ടുകരയിൽനിന്നും കുറെ പുസ്തകങ്ങൾ വരുത്തി, സ്വന്തം നിലയിൽതന്നെ ബുക്ക്സ്ററാൾ വിപുലമാക്കി. മലയാളം, തമിഴ്, ഹിന്ദി, മറാത്തി തുടങ്ങിയ ഭാഷകളിലുള്ള ശ്രീരാമകൃഷ്ണ-വിവേകാനന്ദ സാഹിത്യങ്ങൾ വരുത്തി വിറ്റഴിക്കാൻ തുടങ്ങി. അതിനുവേണ്ടി രണ്ടുമൂന്ന് കുട്ടികളെയും ഏർപ്പെടുത്തി. 1962 മുതൽ 1964 വരെ സ്വന്തം നിലയിൽ നടത്തിയിരുന്ന ഈ ബുക്ക്സ്റ്ററാൾ പിന്നീട് വിവേകാനന്ദ ശിലാസ്മാരകസമിതിയുടെ കീഴിലാക്കി. ഇപ്പോൾ വിവേകാനന്ദസ്മാരക മണ്ഡപത്തിലും വിവേകാനന്ദകേന്ദ്രത്തിലും ദിനംപ്രതി ആയിരക്കണക്കിന് ശ്രീരാമകൃഷ്ണ-വിവേകാനന്ദ ഗ്രന്ഥങ്ങൾ വില്പന നടത്തിക്കൊണ്ടിരിക്കുന്ന ബുക്ക്സ്റ്റാളായി അത് വളർന്നിരിക്കുന്നു. 1969 ൽ പ്രസിദ്ധീകരിക്കുമ്പോൾ ഹിന്ദുധർമ്മ പരിചയത്തിന് വില നാലര രൂപയായിരുന്നു. അന്നത്തെ പുറനാട്ടുകര ശ്രീരാമകൃഷ്ണ മഠാധിപതിയായിരുന്ന ഈശ്വരാനന്ദസ്വാമികളുടെ പ്രത്യേക താല്പര്യപ്രകാരമാണ് ഈ കൃതി മഠത്തിൽനിന്നുതന്നെ പ്രസിദ്ധീകരിക്കപ്പെട്ടത്.

ഈ വിധം ശ്രീരാമകൃഷ്ണ-വിവേകാനന്ദ സാഹിത്യപ്രചാരണത്തിൽ നിസ്വാർത്ഥമായി പ്രവർത്തിച്ചതിന്റെ ഫലമായി ഒരു ഈശ്വരനിയോഗമായി ലഭിക്കുന്നതായിരിക്കും ഈ വിലയേറിയ സിദ്ധിനാഥാനന്ദ പുരസ്കാരം എന്ന് ഞാൻ സന്തോഷപൂർവ്വം കരുതുന്നു.

## പരമേശ്വരാനന്ദസരസ്വതിസ്വാമികളുടെ കൃതികൾ

1.ഹിന്ദുധർമ്മ പരിചയം
2.കന്യാകുമാരിയും ചുറ്റുക്ഷേത്രങ്ങളും
3.കന്യാകുമാരി മുതൽ കപിലവാസ്തു വരെ
4.കന്യാകുമാരി
5.ഷോഡശസംസ്കാര കർമ്മങ്ങൾ
6.മഹാത്മാഗാന്ധി: മാർഗ്ഗവും ലക്ഷ്യവും
7.കൃഷ്ണം ശരണം ഗച്ഛാമി
8.പുണ്യചരിതാവലി
9.ധർമ്മരശ്മികൾ
10.ആർഷരശ്മികൾ
11.വിജ്ഞാനപ്രഭ
12.ജീവിത ജ്യോതി
13.സന്ന്യാസം സന്ന്യാസി സമുദായം
14.ജയജഗജ്ജനനി
15.ഹിന്ദുക്കളെ ഉണരുവിൻ, എഴുന്നേൽക്കുവിൻ
16.വന്ദേമാതരം
17.ദിവ്യവാണികൾ
18.ശ്രീ ഗാന്ധി സൂക്തങ്ങൾ
19.ഭാരതഭാഗ്യവിധാതാ ഭഗവാൻ ശ്രീകൃഷ്ണൻ
20.അഷ്ടഗ്രഹയോഗവും യജ്ഞവും
21.മാതൃമാർഗ്ഗം
22.ശിവാരാധന
23.ഗോസംരക്ഷണം
24.ഹിന്ദുസമുദായ സമക്ഷം
25.പ്രാർത്ഥന
26.രമണ മഹർഷി
27.നമ്മുടെ ക്ഷേത്രങ്ങൾ
28.ധർമ്മജ്ഞനായ ശ്രീനാരായണഗുരു
29.ആചാര്യപ്രണവാനന്ദജി
30.മഹാശിവരാത്രി തത്വവും മാഹാത്മ്യവും
31.തിരുവിളക്ക് പൂജ
32.നവരാത്രി മാഹാത്മ്യം
33.യജ്ഞപ്രസാദം
34.ഗീതാമൃതം
35.സത്സംഗവും ജീവിതവും

# അവതാരികകൾ

1.‘‘വേദനിർദ്ദിഷ്ടങ്ങളായ സംസ്കാരങ്ങൾ അനേകമുണ്ട്. അവയെല്ലാം ആചരിക്കാൻ കഴിഞ്ഞെന്നു വരില്ല. എങ്കിലും പ്രസിദ്ധങ്ങളായ പതിനാറു സംസ്കാരങ്ങൾ മിക്കവാറും ആചരിക്കപ്പെടേണ്ടവയാണെന്നു പറയാറുണ്ട്. ഗർഭാധാനം മുതൽ അന്ത്യേഷ്ടി വരെയുള്ള പ്രസ്തുത പതിനാറു സംസ്കാരങ്ങളുടെ ഒരു സാമാന്യ നിർദ്ദേശവും വിവരണവുമാണ് ഈ പുസ്തകത്തിലെ ഉള്ളടക്കം. ...ഓരോ ഹിന്ദുഗൃഹത്തിലും ഈ പുസ്തകത്തിന്റെ ഓരോ കോപ്പി സൂക്ഷിക്കുവാനും ഗാർഹിക ജീവിതത്തെ ഇതിൽ പറഞ്ഞതുപോലെ കൊണ്ടു നടക്കാനും ഹിന്ദുജനത തയ്യാറാവേണ്ടതുമാണ്.’’

*(“ഷോഡശസംസ്കാര”ത്തിന് ശ്രീമദ് ജ്ഞാനാനന്ദസരസ്വതി സ്വാമികൾ എഴുതിയ അവതാരികയിൽ നിന്ന്)*

2. “ആർഷധർമ്മത്തിന്റെ വിവിധവശങ്ങളെ വിവരിക്കുന്ന ഒരു വിശിഷ്ടഗ്രന്ഥമാണ് “ഹിന്ദുധർമ്മപരിചയം”. ധർമ്മത്തിൽ ഉറച്ചുനിന്നുകൊണ്ട് ലോകമംഗളത്തിനായി ജീവിക്കുവാൻ സഹായകമായ ആ ഗ്രന്ഥത്തിന്റെ ആറാം പതിപ്പാണ് ഞങ്ങൾ ഇപ്പോൾ സജ്ജനസമക്ഷം സമർപ്പിക്കുന്നത്....” *(ഹിന്ദുധർമ്മപരിചയത്തിന്റെ ആറാമത്തെ പതിപ്പിന്റെ മുഖവുരയിൽ പ്രകാശകനായ ശ്രീമദ് ശക്രാനന്ദസ്വാമികൾ.)*

3. “വിവേകാനന്ദശിലാസ്മാരകവും വിവേകാനന്ദകേന്ദ്രവുമായി ഒരു ഭക്തനെന്ന നിലയിലും അർപ്പണബോധമുള്ള പ്രാരംഭപ്രവർത്തകനെന്ന നിലയിലും, അതിന്റെ ജനറൽബോഡിയിലെയും മാനേജിംഗ് കമ്മറ്റിയിലെയും ഒരംഗമെന്ന നിലയിലും ബന്ധപ്പെട്ടിട്ടുള്ള ശ്രീ പരമേശ്വരൻപിള്ള ഈ ഗ്രന്ഥത്തിൽ സ്വാമിജിയുടേയും മഹാത്മജിയുടേയും ജീവിതത്തെയും ചിന്തകളെയും കുറിച്ചുള്ള തന്റെ അന്വേഷണത്തിന്റെ ഫലങ്ങൾ അവതരിപ്പിക്കുന്നു. സാധാരണക്കാരന് അവരുടെ സന്ദേശങ്ങളെക്കുറിച്ചറിയാനും സ്വാംശീകരക്കാനും ഉതകുന്നതത്രേ ഈ ഗ്രന്ഥം. ഉള്ളടക്കത്തിന്റെ മൂല്യവും ലളിതമായ അവതരണവും ഋജുവായ ശൈലിയും കൊണ്ട് വിപുലമായ സഹൃദയ സ്വീകാര്യം അർഹിക്കുന്നു ഈ ഗ്രന്ഥം.

*(“മഹാത്മാഗാന്ധി: ലക്ഷ്യവും മാർഗ്ഗവും” എന്ന പുസ്തകത്തിന് കെ. എൽ. വസ്വാനി എഴുതിയ അവതാരികയിൽനിന്ന്)*

## സാഹിത്യസപര്യ

സംസ്കൃതം, ഹിന്ദി, ഇംഗ്ലീഷ്, മലയാളം, തമിഴ് തുടങ്ങിയ ഭാഷകളിൽ അവഗാഹമുള്ള സ്വാമിജി ധർമ്മം, രാജനൈതികം, സാമൂഹികം, സാംസ്ക്കാരികം തുടങ്ങിയ വിഷയങ്ങളെ ആസ്പദമാക്കി നിബന്ധി ഗ്രന്ഥങ്ങളും ലേഖനങ്ങളും രചിച്ചിട്ടുണ്ട്. എന്നാലും സ്വാമിജിയുടെ സാഹിത്യസംഭാവനകളെ സമൂഹം ഇനിയും വേണ്ടവിധത്തിൽ വിലയിരുത്തേണ്ടിയിരിക്കുന്നു.

സാധുശീലന്റെ ഏറ്റവും വലിയ മഹത്തായ സാഹിത്യസംഭാവന എന്താണെന്നു ചിന്തിച്ചാൽ ആദ്യം മനസ്സിലേക്ക് ഓടിയെത്തുക 'ഹിന്ദുധർമ്മ പരിചയം' എന്ന ഗ്രന്ഥമാണ്. ഏതൊരു ഹിന്ദുവിനും ഹിന്ദുധർമ്മത്തെകുറിച്ച് സമഗ്രമായി അറിയുവാൻ സംക്ഷിപ്തമാക്കിയതാണ് ഈഗ്രന്ഥം. അതുകൊണ്ടുതന്നെയാണ് ഈ ഗ്രന്ഥത്തെ ഹിന്ദു ഹൃദയങ്ങൾ സഹർഷം സ്വാഗതം ചെയ്തതും. കന്യാകുമാരിയിലെ പ്രസിദ്ധമായ വെള്ളിമല വിവേകാനന്ദശ്രമം മഠാധിപതി മധുരാനന്ദപുരിസ്വാമികൾ 'ഹിന്ദുധർമ്മപരിചയം' തമിഴിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്.

സാധുശീലന്റെ മറ്റൊരു മഹത്തായ സാഹിത്യസംഭാവനയാണ് 'ഷോഡശസംസ്കാര കർമ്മങ്ങൾ.' ഹിന്ദുക്കൾ അവശ്യം അറിഞ്ഞിരിക്കേണ്ട ആചാരങ്ങളെക്കുറിച്ചുള്ള അജ്ഞതയാണ് അവരെ സാംസ്കാരശൂന്യരും ആദ്ധ്യാത്മിക ഹീനരുമാക്കിയത്. ഈ ദാരുണമായ അവസ്ഥയ്ക്ക് പരിഹാരമായി അവതരിച്ചതാണ് ഈ കൃതി. പഴമയെ പരസ്യമായി പുച്ഛിച്ചു തള്ളുന്നവർപോലും സ്വജീവിതം സംസ്ക്കാരസമ്പന്നമാക്കാൻ രഹസ്യമായി അറിയുവാനും ആചരിക്കുവാനും ആഗ്രഹിക്കുന്ന ആചാരങ്ങളുടെ ശാസ്ത്രീയമായ പ്രതിപാദനമാണ് ഈ കൃതിയിലെ ഉള്ളടക്കം. ജനനം മുതൽ മരണം വരെ ഒരു ഹിന്ദു അനുവർത്തിക്കേണ്ട പതിനാറ് ആചാരങ്ങൾ ഈ കൃതിയിലൂടെ അനാവരണം ചെയ്യപ്പെടുന്നു.

യാത്രാവിവരണ ഗ്രന്ഥങ്ങൾ മലയാളത്തിൽ വിരളമല്ല. എങ്കിലും ഭാരതാത്മാവിന്റെ ഉറവിടങ്ങളായ തീർത്ഥസങ്കേതങ്ങളിലൂടെ പഠനപര്യടനം നടത്തിയശേഷം രചിക്കപ്പെട്ട ഗ്രന്ഥങ്ങൾ വളരെ വിരളമാണ്. സാധുശീലന്റെ 'കന്യാകുമാരി മുതൽ കപിലവാസ്തുവരെ' എന്ന ഗ്രന്ഥം ഈ അപൂർവ്വമഹത്വം നിറഞ്ഞതാണ്. ജപ്പാനിൽ നിന്നും വന്ന പ്രൊഫ. നിഷിമുറയോടൊപ്പം കന്യാകുമാരിയിൽ നിന്നും പുറപ്പെട്ട് ഭാരതത്തിലെ നാല് അതിർത്തികളെയും സ്പർശിച്ചുകൊണ്ട് മൂന്നുമാസം നീണ്ടുനിന്ന ഒരു പഠന പ്രദക്ഷിണത്തിനുശേഷം കന്യാകുമാരിയിൽ തിരിച്ചെത്തി രചിച്ച

താണ് ഈ കൃതി. ഈ കൃതിയുടെ ആമുഖത്തിൽ ഗ്രന്ഥകർത്താവ് സൂചിപ്പിക്കുന്നു, "ഹിന്ദുക്കളുടെ ക്ഷേത്രങ്ങളും സ്ഥാപനങ്ങളും സ്വന്തം ദേശമായ ഭാരതത്തിൽ പിൻതള്ളപ്പെടുന്നുണ്ടെങ്കിൽ അതിന്റെ ഉത്തരവാദികൾ ഇതരമതസ്ഥരാണെന്ന് പറഞ്ഞൊഴിയുന്നതിനേക്കൾ ഹിന്ദുക്കളുടെ അലസതയും അലംഭാവവുമാണ് ഈയുള്ളവൻ കാണുന്നത്." നമ്മുടെ പുണ്യപുരാതന തീർത്ഥസ്ഥലികളുടെ പവിത്രതയും ചരിത്രവും കാത്തുസൂക്ഷിക്കുന്നതിൽ നാം എത്ര വിമുഖരായിരുന്നുവെന്ന് കാലം ചെല്ലുംതോറും വ്യക്തമാകുന്നുണ്ടല്ലോ. അതുകൊണ്ടുതന്നെയാണ് ഹിന്ദുക്കളുടെ ആരാധനാലയങ്ങൾ അന്യരുടെ മേച്ചിൽപ്പുറങ്ങളായി അധഃപതിക്കുന്നതും. ഈ പുസ്തകത്തിൽ സാധുശീലൻ അന്നുകണ്ട അയോദ്ധ്യയെ കുറിച്ച് പ്രതിപാദിക്കുന്ന ഒരു ഭാഗമുണ്ട്, 'ശ്രീരാമജന്മഭൂമിയുടെ കരളലയിക്കുന്ന കഥ' എന്ന തലക്കെട്ടോടെ. ഈ ഭാഗം മാത്രം മതി, അന്നേ സാധുശീലനിൽ കുടികൊള്ളുന്ന ക്രാന്തദർശിയായ സാഹിത്യകാരനേയും സേവനനിരതനായ സമാജപ്രവർത്തകനേയും പൂർണ്ണമായി മനസ്സിലാക്കുവാൻ.

"കൃഷ്ണം ശരണം ഗച്ഛാമി" - ഞാൻ കൃഷ്ണനെ ശരണം പ്രാപിക്കുന്നു എന്നത് മന്ത്രമുഗ്ദ്ധമായ ഒരു വാക്യമാകുന്നു. അനുഷ്ഠാനപ്രധാനവുമാകുന്നു. ശ്രീകൃഷ്ണപരമായ ലേഖനങ്ങളിലൂടെ പ്രതിധ്വനിക്കുന്ന അന്തർനാദം അതൊന്നാകയാൽ ഗ്രന്ഥനാമവും അങ്ങിനെയായി. "മറ്റ് പലർക്കും ഇത് ഉപകാരപ്രദമായിരിക്കുമെന്ന ശരാശരി മനുഷ്യാഭിപ്രായം മാനിച്ചുകൊണ്ട് പുസ്തകരൂപത്തിലിതാ പ്രസിദ്ധപ്പെടുത്തുന്നു". "കൃഷ്ണം ശരണം ഗച്ഛാമി" എന്ന കൃതിയിലുള്ള ഈ ആമുഖം സ്വാമികളുടെ എല്ലാ സാഹിത്യസൃഷ്ടികളുടെയും ആമുഖമായി കണക്കാക്കുന്നതിൽ തെറ്റില്ല. പ്രാകൃതവാസനകളെ പ്രോജ്ജ്വലിപ്പിക്കുന്നതാണ് സാഹിത്യസൃഷ്ടി എന്ന് തെറ്റിദ്ധരിപ്പിക്കപ്പെട്ട ഒരു കാലഘട്ടത്തിൽ ശ്രീരാമനേയും ശ്രീകൃഷ്ണനേയും കേരളീയമനസ്സിൽ പുനഃപ്രതിഷ്ഠിക്കാൻ സാധുശീലൻ നടത്തിയ സർഗ്ഗസൃഷ്ടികൾ സാംസ്ക്കാരിക സമൂഹത്തിന് ദിശാബോധം നൽകുന്നവയായിരുന്നു.

ഏറെക്കാലം കന്യാകുമാരിയിൽ താമസിച്ച അനുഭവത്തിന്റെ പശ്ചാത്തലത്തിൽ സാധുശീലൻ എഴുതിയ കൃതിയാണ് "കന്യാകുമാരിയും ചുറ്റുക്ഷേത്രങ്ങളും." കന്യാകുമാരിയിലെ വിവിധ വർണ്ണങ്ങളിലുള്ള ഓരോ മണൽത്തരിക്കും ഒരായിരം കഥകൾ പറയാനുണ്ടാവും. ദേവി കന്യാകുമാരിയുടെ ഐതിഹ്യം മുതൽ വിവേകാനന്ദസ്വാമികളുടെ പാദസ്പർശം വരെ ഏറ്റുവാങ്ങി ചരിത്രത്തിൽ സ്ഥാനം നേടിയ കന്യാകുമാ

രിയെക്കുറിച്ച് ആര് എഴുതിയാലും ശരി സാധുശീലനോളം വരില്ല. സാധു ശീലനെ സംബന്ധിച്ച് ശ്രീകൃഷ്ണ ഭക്തി എന്നപോലെ കന്യാകുമാരിയും ആത്മാവിന്റെ ഭാഗമാണ്.

"മഹാത്മാഗാന്ധി - മാർഗ്ഗവും ലക്ഷ്യവും" എന്ന പുസ്തകത്തിൽ ഗാന്ധിജിയുടെ ആശയങ്ങളെ വിശകലനം ചെയ്യുന്നതോടൊപ്പം അവയെ വിവേകാനന്ദസന്ദേശങ്ങളുമായി താരതമ്യം ചെയ്യുന്നതിനുള്ള സാഹ സവും സാധുശീലൻ കാണിക്കുന്നുണ്ട്. 'ഗാന്ധിജി ഭാരതത്തിന്റെ രാഷ്ട്ര പിതാവാണെങ്കിൽ സ്വാമി വിവേകാനന്ദൻ ഭാരതത്തിന്റെ രാഷ്ട്രപിതാമ ഹനാണ്' എന്ന ആർ. സി. മജുംദാറിന്റെ അഭിപ്രായം ഈ പുസ്തകം വസ്തുനിഷ്ഠമായി അപഗ്രഥിക്കുന്ന ഏവരിലും ഉദിച്ചുയരുമെന്നതിൽ സംശയമില്ല.

"സന്ന്യാസം സന്ന്യാസി സമുദായം" എന്ന നാമം തന്നെ ഗ്രന്ഥത്തിലെ പ്രതിപാദനവിഷയം വിളിച്ചോതുന്നു. സന്ന്യാസത്തെക്കു റിച്ചും സാമൂഹിക നവോത്ഥാനത്തിൽ സന്ന്യാസിമാർക്കുള്ള പങ്കിനെ ക്കുറിച്ചും സവിസ്തരം പ്രതിപാദിക്കുന്ന ഈ കൃതിയിലൂടെയുള്ള യാത്ര നമുക്ക് നമ്മുടെ ഗുരുപരമ്പരയെക്കുറിച്ച് സാമാന്യജ്ഞാനം നൽകും. മഹാത്മാക്കളെക്കുറിച്ചുള്ള ജീവചരിത്രഗ്രന്ഥങ്ങളും അദ്ദേഹത്തിന്റെ സാഹിത്യസാഗരത്തിലെ അനർഘ രത്നങ്ങളാണ്. സ്വാമികളുടെ ധർമ്മം എന്ന പുസ്തകത്തിന്റെ ആംഗലേയ പരിഭാഷ ശ്രീലങ്കയിലെ സ്വാമി ജ്യോതി 'Dharma In Day To Day Life' എന്ന പേരിൽ നിർവഹിച്ചിട്ടുണ്ട്.

1957 മുതൽ 1962 വരെയുള്ള അഞ്ച് വർഷക്കാലം സാധുശീലൻ കേസരിയുടെ പത്രാധിപരായിരുന്നുവല്ലോ. അക്കാലത്താണ്, അതുവരെ സമാജത്തിന്റെ സേവകൻ മാത്രമായി അറിയപ്പെട്ടിരുന്ന സാധുശീലന്റെ സാഹിത്യപ്രഭ സമൂഹം അടുത്തറിഞ്ഞത്. ആ കാലത്തെക്കുറിച്ച് പിന്നീട് അദ്ദേഹം എഴുതുകയുണ്ടായി, "കമ്മ്യൂണിസ്റ്റ് ഭരണത്തിന്റെ കൊള്ളരു തായ്മകളിൽ സഹികെട്ട് പ്രതിപക്ഷകക്ഷികൾ വിമോചനസമരം തുട ങ്ങിയ കാലം. മന്നത്തു പത്മനാഭൻ, ആർ. ശങ്കർ മുതലായവർ നേതൃത്വ ത്തിലുണ്ട്. ഭാരതീയ ജനസംഘവും വിമോചനസമരത്തിൽ പങ്കാളിക ളാണ്. അപ്പോൾ കേസരിയിൽ മുഖപ്രസംഗം എഴുതുവാൻ പ്രത്യേക മൊരു രസം തന്നെയായിരുന്നു. അതുപോലെ കമ്മ്യൂണിസ്റ്റ് റഷ്യ ഹംഗറി കയ്യടക്കിയപ്പോൾ 'കമ്മ്യൂണിസ്റ്റ് സ്വർഗ്ഗസ്ഥനായ നാഗി' എന്നപേരിൽ ഒരു ലഘുപുസ്തകം തയ്യാറാക്കി പ്രസിദ്ധപ്പെടുത്തുകയും കുറെ യുവാ ക്കൾ ആ പുസ്തകം വരക്കൽ വാവിനു കൊണ്ടുപോയി, ഒരാഴ്ചകൊണ്ട്

അച്ചടിച്ച പ്രതികൾ മുഴുവൻ തീർക്കുകയും ചെയ്തു". ഹംഗറിയിൽ സോവ്യറ്റ് വാഴ്ചയ്ക്കെതിരെ അവിടുത്തെ പ്രധാനമന്ത്രിയായിരുന്ന ഇംറി നാഗിയുടെ നേതൃത്വത്തിൽ കലാപമുണ്ടായതും റഷ്യൻ സൈന്യം ബുഡാപെസ്റ്റിലേക്ക് മാർച്ച്ചെയ്ത് നാഗിയെ അറസ്റ്റ് ചെയ്ത് വധിച്ചതും തുടർന്ന് ജാനോസ് കാദറിനെ വാഴിച്ചതുമെല്ലാം അടങ്ങുന്ന സംഭവങ്ങളെ പ്രതിപാദിച്ചുകൊണ്ടാണ് സാധുശീലൻ ഈ പുസ്തകം തയ്യാറാക്കിയത്.

കമ്മ്യൂണിസ്റ്റ് ചൈനയുടെ തിബറ്റിലേയ്ക്കുള്ള അധിനിവേശവും തുടർന്നുണ്ടായ ദലൈലാമയുടെ പലായനവുമാണ് "കമ്മ്യൂണിസ്റ്റ് ദ്രംഷ്ട്രങ്ങളിൽ കുടുങ്ങിയ ത്രിവിഷ്ടപം" എന്ന പുസ്തകത്തിന്റെ പ്രതിപാദ്യം. കേസരി പത്രാധിപരായിരുന്നപ്പോൾ ആഗോളതലത്തിൽ നടക്കുന്ന സംഭവങ്ങൾ അറിഞ്ഞ് തദ്ദേശീയരെ അറിയിക്കാനുള്ള അദ്ദേഹത്തിന്റെ വ്യഗ്രതയുടെ ദൃഷ്ടാന്തങ്ങളായി ഈ രണ്ട് പുസ്തകങ്ങളെയും കണക്കാക്കാം. വിദേശങ്ങളിൽ നടക്കുന്ന സംഭവങ്ങൾ അറിയാൻ കേസരിയിൽ വലിയ സംവിധാനങ്ങളൊന്നും ഇല്ലാതിരുന്നിട്ടും കേസരിയുടെ വിദേശരംഗം സജീവമാക്കാൻ കഴിഞ്ഞത് സാധുശീലന്റെ പ്രാഗത്ഭ്യം ഒന്നുകൊണ്ടുമാത്രമാണ്.

കമ്മ്യൂണിസത്തിന്റെ കാറ്റ് അതിശക്തമായ രീതിയിൽ വീശിയിരുന്ന കാലത്ത് അതിനെതിരെ നിലകൊണ്ടുവെന്നതായിരിക്കാം സാധുശീലനെപോലുള്ളവർ സാഹിത്യരംഗത്ത് ശ്രദ്ധേയരാകാതിരിക്കുവാനുണ്ടായ കാരണം. എന്നിരുന്നാലും മാറികൊണ്ടിരിക്കുന്ന സമൂഹത്തിന്റെ സമകാലീന സവിശേഷതകൾക്കൊത്ത് മാറാതെ, ശാശ്വതമൂല്യങ്ങൾക്ക് ആത്യന്തിക സ്ഥാനം നൽകിയ സാധുശീലന്റെ സർഗ്ഗസൃഷ്ടികൾ, സംസ്ക്കാരം നില നിൽക്കുന്ന കാലത്തോളം ഇന്നാട്ടിൽ നിലകൊള്ളുമെന്ന് പ്രത്യാശിക്കാം.

ഇ. എം. എസ്. നേതൃത്വം നൽകിയ കേരളസർക്കാർ ശ്രീകൃഷ്ണ ജന്മാഷ്ടമി അവധിദിനങ്ങളിൽ നിന്നും മാറ്റിയതിൽ പ്രതിഷേധിച്ച് സാധുശീലന്റെ നേതൃത്വത്തിൽ കോഴിക്കോട് നഗരത്തിൽ ആരംഭിച്ച ശ്രീകൃഷ്ണജയന്തി ആഘോഷം ഇന്ന് വളർന്ന് വലുതായി കേരളത്തിന്റെ നഗരോപവനങ്ങളിലും ഗ്രാമഗ്രാമാന്തരങ്ങളിലും സാഘോഷം ആഘോഷിക്കുന്നു. അന്ന് ശ്രീകൃഷ്ണസംബന്ധമായൊരു സ്മരണിക 'ജയന്തി സുമം'എന്ന പേരിലും – "ഭാരതഭാഗ്യവിധാതാ ഭഗവാൻ ശ്രീകൃഷ്ണൻ" എന്ന ഒരു ലഘുലേഖയും പ്രസിദ്ധപ്പെടുത്തിയിരുന്നു. അന്ത്യംവരെയും അത് പരമേശ്വരാനന്ദസ്വാമികൾ നിധിപോലെ സൂക്ഷിച്ചുവെച്ചിരിന്നു.

കേസരിയിൽ പത്രാധിപരായിരുന്ന അവസരത്തിൽ കൃ.പ, ശിവം തുടങ്ങിയ തൂലികാനാമങ്ങളിൽ സാധുശീലൻ എഴുതിയിരുന്ന വിമർശനലേഖനങ്ങൾ സ്വതവേ സാത്വികനായ അദ്ദേഹത്തിന്റെ നിർഭയമായ നിലപാടിനുള്ള തെളിവാണ്.

സ്വഗുരുവായ ജ്ഞാനാനന്ദസരസ്വതിസ്വാമികളുടെ സാഹിത്യഭണ്ഡാഗാരവും സാമാന്യജനങ്ങളിലേക്ക് എത്തിക്കുവാൻ സ്വാമികൾ നടത്തിയ പരിശ്രമങ്ങളും അതുല്യമാണ്. നിരന്തര പ്രയത്നത്തിൻ നിറകതിർ ചൂടിനിന്ന ഈ സാത്വിക സമ്പന്നന്റെ സർഗ്ഗസൃഷ്ടികൾ സാമാന്യജനങ്ങളിലേക്ക് എത്തിക്കുവാനുള്ള ദൗത്യം സനാതനധർമ്മ സമൂഹം ഏറ്റെടുക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

## വീണ്ടും വിവേകാനന്ദകേന്ദ്രത്തിൽ

പരമേശ്വരാനന്ദ സരസ്വതി സ്വാമികൾ വീണ്ടും വിവേകാനന്ദ കേന്ദ്രത്തിൽ (2007) എത്തിയപ്പോൾ കേന്ദ്രം ആദ്ധ്യാത്മിക പുരോഗതിയും മാനവസേവയും ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന ഒരു മഹാപ്രസ്ഥാനമായി കഴിഞ്ഞിരുന്നു. വിവേകാനന്ദസ്വാമികളുടെ ഉന്നതാദർശങ്ങളെ അടിസ്ഥാനമാക്കി കർമ്മയോഗപാതയിലൂടെ മുന്നേറുന്ന ഒരു സേവനകേന്ദ്രമാണിത്. ഭാരതത്തിന്റെ വിവിധഭാഗങ്ങളിലായി ഇതിന്റെ നൂറ്റമ്പതിൽപ്പരം ശാഖകൾ സ്തുത്യർഹമായി പ്രവർത്തിക്കുന്നു. സാധുശീലന്റെ ജീവിതവുമായി അഭേദ്യബന്ധമുള്ള കേന്ദ്രത്തിന്റെ പ്രവർത്തനലക്ഷ്യം, സംഘടനയുടെ രൂപീകരണം, ശൈശവകാല ദുരിതങ്ങൾ, വളർച്ച, പ്രവർത്തനം എന്നിവയെക്കുറിച്ച് സംക്ഷിപ്തമായി മനസ്സിലാക്കാൻ ശ്രമിക്കുമ്പോൾ ഒരു കാലഘട്ടത്തിന്റെ ചരിത്രവും തെളിഞ്ഞുവരും.

വിവേകാനന്ദസ്വാമികളുടെ ജന്മശതാബ്ദി ആഘോഷിക്കുവാൻ രാഷ്ട്രം തയ്യാറെടുക്കുമ്പോഴാണ് സ്വാമിജിയുടെ ഒരു പ്രതിമ കന്യാകുമാരിയിലെ വിവേകാനന്ദപ്പാറയിൽ സ്ഥാപിക്കണം എന്ന ആശയം ആദ്യമായി ഉടലെടുത്തതെന്ന് സൂചിപ്പിച്ചുവല്ലോ. ഈ ആശയത്തെ കന്യാകുമാരിയിലെ ജനങ്ങൾ വളരെ ആവേശപൂർവം സ്വീകരിച്ചു. അങ്ങനെ വിവേകാനന്ദ റോക്ക് മെമ്മോറിയൽ കമ്മിറ്റി രൂപീകരിക്കപ്പെട്ടു. എന്നാൽ കന്യാകുമാരിയിലെ ക്രിസ്ത്യൻ സമുദായം ഇതിന് എതിരായി രംഗത്തെത്തി. ഒരു രാത്രി അവർ വിവേകാനന്ദപ്പാറയിൽ കല്ല് കുരിശ് സ്ഥാപിക്കുകയും ചെയ്തു.

വോട്ട് ബാങ്കിന്റെ കണക്കുകൂട്ടലിൽ ഒന്നും ചെയ്യുവാൻ തന്റേടമില്ലാത്ത സർക്കാർ നിഷ്ക്രിയാവസ്ഥയിലായിരുന്നു. ഈ സാഹചര്യത്തിൽ കേരളത്തിൽ നിന്നും വന്ന ധൈര്യശാലികളായ ശ്രീ. എ.വി.ബാലൻ, ശ്രീ. പി.ലക്ഷ്മണൻ മുതലായ ചെറുപ്പക്കാർ ഒരു രാത്രിയിൽ പാറയിൽ എത്തി കുരിശെടുത്ത് കടലിൽ കളഞ്ഞു. പ്രശ്നം പെട്ടെന്ന് വളരെ തീവ്രമായി. 144 പ്രഖ്യാപിക്കപ്പെട്ടു. വിവേകാനന്ദപ്പാറയിൽ പോലീസ് കാവലേർപ്പെടുത്തി.

ക്രിസ്ത്യാനികൾക്ക് ഈ പാറയിൽ യാതൊരു അവകാശവുമില്ലെന്നും, 1892 ഡിസംബർ 25, 26, 27 തിയ്യതികളിൽ സ്വാമിജി ഇവിടെ ധ്യാനത്തിലായിരുന്നു എന്ന വസ്തുതയും കണക്കിലെടുത്ത് സ്വാമിജിയുടെ ഒരു ചെറിയ സ്മാരകം സ്ഥാപിക്കുവാൻ തീരുമാനിച്ചു. പക്ഷേ, പ്രതിമ സ്ഥാപിക്കുവാൻ അനുവദിക്കില്ലെന്ന ശക്തമായ നിലപാടിൽ സർക്കാർ ഉറച്ചുനിന്നു. ഏതായാലും 1963 ജനുവരി 17 ന് ഒരു ടാബ്ലറ്റ് സ്ഥാപിച്ചു. കന്യാകുമാരി ജില്ലാതലത്തിൽ രൂപീകരിക്കപ്പെട്ടിരുന്ന റോക്ക് മെമ്മോറിയൽ കമ്മിറ്റി, സ്റ്റേറ്റ് തലത്തിലേക്കും പിന്നീട് ആൾ ഇന്ത്യാ കമ്മിറ്റിയായും വിപുലീകരിക്കപ്പെട്ടു.

1963 മെയ് 16ന് സാമൂഹികദ്രോഹികൾ വീണ്ടും ടാബ്ലറ്റ് തകർത്തു. പ്രശ്നം വീണ്ടും ഗൗരവാവസ്ഥയിലായി. കമ്മിറ്റി പ്രതിമയ്ക്കുവേണ്ടി വീണ്ടു നിർബന്ധം പിടിച്ചു. പക്ഷേ, കേന്ദ്ര സാംസ്ക്കാരിക വകുപ്പു മന്ത്രി ഹുമയൂൺ കബീറും തമിഴ്നാട് മുഖ്യമന്ത്രി ഭക്തവത്സലവും യാതൊരു കാരണവശാലും ഈ ആവശ്യം അംഗീകരിക്കില്ല എന്ന നിലപാടിലായിരുന്നു. ഭക്തവത്സലം താൻ ജീവിച്ചിരിക്കുമ്പോൾ പാറയിൽ ഒരു പ്രതിമ സ്ഥാപിക്കുവാൻ അനുവദിക്കയില്ല എന്ന് പ്രഖ്യാപിക്കുക വരെ ചെയ്തു. അങ്ങനെ കമ്മിറ്റി ഭാവി പരിപാടിയെക്കുറിച്ച് എന്ത് ചെയ്യണമെന്നറിയാൻ വയ്യാത്ത അവസ്ഥയിലായി. മറ്റൊരു മാർഗ്ഗം കണ്ടെത്തുവാനും അനുകൂലമായ സാഹചര്യം സൃഷ്ടിക്കുവാനും കഴിവുള്ള ഒരു വ്യക്തിയുടെ സേവനം വിട്ടുകിട്ടുവാൻ വേണ്ടി കമ്മിറ്റിയംഗങ്ങൾ ആർ.എസ്.എസ്. നേതാവ് ശ്രീ. ഗുരുജിയെ സമീപിച്ചു. ആർ.എസ്.എസിന്റെ മുൻ ജനറൽ സെക്രട്ടറിയും അപ്പോൾ അഖില ഭാരത ബൗദ്ധിക് പ്രമുഖുമായ ശ്രീ. ഏകനാഥ് റാനഡേയിൽ കമ്മിറ്റി അവർ പ്രതീക്ഷിക്കുന്ന വ്യക്തിയെ കണ്ടെത്തി.

1963 ഓഗസ്റ്റ് 11 ന് വിവേകാനന്ദ റോക്ക് മെമ്മോറിയൽ കമ്മിറ്റി

യുടെ ഓർഗനൈസിംഗ് സെക്രട്ടറിയായി ഏകനാഥ്ജി ചാർജ്ജ് ഏറ്റെടുത്തു. കേന്ദ്രമന്ത്രി ഹുമയൂൺ കബീറിന്റേയും മുഖ്യമന്ത്രി ഭക്തവത്സലത്തിന്റേയും എതിരായ നിലപാടാണ് പ്രധാന പ്രശ്നം എന്ന് മനസ്സിലാക്കിക്കൊണ്ട് ഓരോരുത്തരെയായി സമീപിക്കുവാൻ ഏകനാഥ്ജി തീരുമാനിച്ചു. രാഷ്ട്രീയക്കാരെ എങ്ങനെ കൈകാര്യം ചെയ്യണമെന്നറിയാവുന്ന ഏകനാഥ്ജി നേരെ കൽക്കട്ടയ്ക്ക് തിരിച്ചു. അവിടെ അദ്ദേഹം ശ്രീരാമകൃഷ്ണമിഷന്റെ സഹായത്തോടുകൂടി കൽക്കട്ടയിലെ എല്ലാ പത്രാധിപന്മാരേയും ജേർണലിസ്റ്റുകളേയും വിളിച്ചുകൂട്ടി ഒരു പ്രസ് കോൺഫറൻസ് നടത്തി. ലോകാരാധ്യനായ വിവേകാനന്ദസ്വാമികളുടെ സ്മാരകം വിവേകാനന്ദപ്പാറയിൽ നിർമ്മിക്കുന്നതിന് ഹുമയൂൺ കബീർ എതിരായി നിൽക്കുന്നുവെന്നതായിരുന്നു കോൺഫറൻസിന്റെ രത്നച്ചുരുക്കം. അടുത്തദിവസം ബംഗാളിലെ എല്ലാ പത്രങ്ങളിലും മുഖപ്രസംഗങ്ങളും ലേഖനങ്ങളും ഹുമയൂൺ കബീറിന്റെ നിലപാടിനെ നിശിതമായി വിമർശിക്കുന്നതായിരുന്നു. സ്വാമിജിയുടെ ജന്മനാടും ഹുമയൂൺ കബീറിന്റെ നിയോജകമണ്ഡലവുമായ കൽക്കട്ടയിലെ ജനങ്ങൾ ശക്തമായ പ്രതികരണങ്ങളുമായി രംഗത്തുവന്നു. മന്ത്രിയെ കാണുവാൻ ഏകനാഥ്ജി ക്ഷണിയ്ക്കപ്പെട്ടു. ആ കൂടിക്കാഴ്ചയിൽ കേന്ദ്രമന്ത്രി തനിക്ക് സ്വാമിജിയുടെ സ്മാരകം വിവേകാനന്ദപ്പാറയിൽ നിർമ്മിക്കുന്നതിൽ എതിർപ്പില്ലായെന്നും, പ്രകൃതി സൗന്ദര്യം നഷ്ടപ്പെടുമോ എന്ന സംശയം കൊണ്ടു മാത്രമാണ് എതിരായ അഭിപ്രായം പറഞ്ഞതെന്നും വ്യക്തമാക്കി. അടുത്ത ദിവസം തന്നെ സ്വാമിജിയുടെ സ്മാരകം വിവേകാനന്ദപ്പാറയിൽ നിർമ്മിക്കുന്നതിനനുകൂലമായി പത്രക്കുറിപ്പ് പുറത്തിറക്കുകയും ചെയ്തു.

അടുത്തതായി ഭക്തവത്സലത്തിനെയാണ് നേരിടേണ്ടത്. അദ്ദേഹം നെഹ്റു പറഞ്ഞാൽ മാത്രമേ കേൾക്കൂ എന്നറിയാമായിരുന്നതുകൊണ്ട് ശ്രീ. ഏകനാഥ്ജി, ശ്രീ. ലാൽ ബഹദൂർശാസ്ത്രിയെ ചെന്നുകണ്ടു. എങ്ങിനെയെങ്കിലും കുറച്ച് എം.പി മാരുടെ ഒപ്പ് സംഘടിപ്പിക്കുവാൻ ശാസ്ത്രിജി, ഏകനാഥ്ജിയോടു നിർദ്ദേശിച്ചു. എന്നാൽ രണ്ട് ദിവസംകൊണ്ട് ഡൽഹിയിലുണ്ടായിരുന്ന എല്ലാ എം.പി.മാരും പാർട്ടി, മത വ്യത്യാസമില്ലാതെ ഒപ്പ് ഇട്ടു.

രാഷ്ട്രം ഒറ്റക്കെട്ടായാണ് വിവേകാനന്ദസ്വാമികളുടെ സ്മാരകത്തിനായി മുന്നോട്ടു വന്നത്. അതോടുകൂടി മുഖ്യമന്ത്രി ഭക്തവത്സലം ചെറിയ ഒരു സ്മാരകം 15"x15 വലിപ്പത്തിൽ പണിയാൻ സമ്മതിച്ചു. കാഞ്ചി കാമകോടിപീഠം പരമാചാര്യൻ, ശ്രീരാമകൃഷ്ണമഠം പ്രസിഡന്റ്, ഇൻഡ്യൻ

പ്രസിഡന്റ് തുടങ്ങി പ്രസിദ്ധരായ വ്യക്തികളുടെ അംഗീകാരത്തോടുകൂടിയുള്ള ഡിസൈൻ സ്വീകരിക്കുന്നതായിരിക്കും ഉത്തമം എന്ന് ഏകനാഥ്ജി അഭിപ്രായപ്പെടുകയും അതു ഭക്തവത്സലം അംഗീകരിക്കുകയും ചെയ്തു. പഴയ ഡിസൈൻ 15"x15 പകരം പുതിയ ഡിസൈൻ പ്രകാരം വലിപ്പം 130"x56 ആയി. അങ്ങിനെ നിരന്തരമായ ഭഗീരഥ പ്രയത്നത്തിലൂടെ വിവേകാനന്ദസ്മാരകം നിർമ്മിക്കുവാനുള്ള ഗവൺമെന്റിന്റെ അംഗീകാരം നേടിയെടുത്തു.

പണിക്കാവശ്യമായ പണം കണ്ടെത്തുക എന്നതായിരുന്നു അടുത്ത പ്രശ്നം. 1 കോടി 35 ലക്ഷം രൂപയായിരുന്നു ബഡ്ജറ്റ്. സംസ്ഥാനങ്ങൾതോറും പബ്ലിക് കമ്മറ്റികൾ രൂപീകരിച്ച് ഒരു രൂപ കൂപ്പൺ പിരിവ് നടത്തി. വിവേകാനന്ദ സ്മാരകത്തിന് ആദ്യ സംഭാവന ശ്രീ ചിന്മയാനന്ദസ്വാമിജിയുടെതായിരുന്നു. ബിർള രണ്ടു തവണകളായി മൊത്തം 1 ലക്ഷം രൂപ നൽകി. എല്ലാ സ്റ്റേറ്റുകളും നല്ലൊരു തുക വീതം സംഭാവന നൽകി. അങ്ങിനെ ഗവൺമെന്റും വൻകിടവ്യവസായികളും സാധാരണക്കാരും സ്വാമിജിയുടെ സ്മാരകത്തിന്റെ പണിക്കായി സംഭാവന അകമഴിഞ്ഞു നൽകി.

1970 ഓഗസ്റ്റ് മാസത്തോടുകൂടി ശിലാസ്മാരകത്തിന്റെ പണി പൂർത്തിയായി. ഓരോ സംസ്ഥാനത്തുനിന്നുമുള്ള ജനങ്ങൾക്ക് പങ്കുകൊള്ളുവാനുള്ള സൗകര്യാർത്ഥം രണ്ടു മാസം നീണ്ടുനിന്ന ഉദ്ഘാടന മഹാമഹം ആണ് നടന്നത്. 1970 സെപ്തംബർ 2 ന് രാഷ്ട്രപതി ശ്രീ. വി.വി.ഗിരി ഉദ്ഘാടനം നിർവ്വഹിച്ചു. ഒക്ടോബർ 31 ന് ഉപരാഷ്ട്രപതി ശ്രീ. ജി.എസ്. പഥക് സമാപന സമ്മേളനം ഉദ്ഘാടനം ചെയ്തു.

സ്വാമിജിയുടെ ഉപദേശങ്ങളും സന്ദേശങ്ങളും ജനങ്ങളിൽ എത്തിക്കുകയും അതിൻപ്രകാരം ജനങ്ങളുടെ പുരോഗതിയ്ക്കും നന്മയ്ക്കും വേണ്ടി പ്രവർത്തിക്കാനുതകുന്ന ഒരു പ്രസ്ഥാനമായി വിവേകാനന്ദകേന്ദ്രം മാറുകയും ഇതിന്റെ പ്രവർത്തനം രാജ്യമെങ്ങും വ്യാപിപ്പിക്കുകയും ചെയ്തു. നൂറ് ഏക്കറോളം വ്യാപിച്ചുകിടക്കുന്ന കേന്ദ്രത്തിന്റെ ആസ്ഥാനം 1972 ജനുവരി 7 ന് സ്ഥാപിക്കപ്പെട്ടു. കേന്ദ്രത്തിന്റെ പിൻഭാഗത്ത് ബീച്ചാണ്. ദിവസേന ആയിരങ്ങൾ സൂര്യോദയം ഇവിടെ ദർശിക്കുന്നു. ബീച്ചിനോട് ചേർന്ന് സ്വാമിജിയുടെ പ്രതിമയോടുകൂടിയുള്ള മണ്ഡപവും പിൽക്കാലത്ത് ഏകനാഥ്ജിയുടെ സമാധിമണ്ഡപവും പണി കഴിപ്പിച്ചിട്ടുണ്ട്. വളരെ ഉന്നത നിലവാരത്തിലുള്ള ഒരു ഗ്രന്ഥശാല, ട്രെയിനിംഗ്

സെന്റർ, യോഗാഹാൾ, ധ്യാനമന്ദിരം മുതലായവയും അടുത്തടുത്ത് സ്ഥിതിചെയ്യുന്നു.

പൊതുജനങ്ങൾക്കുവേണ്ടി യോഗ പരിശീലനക്യാമ്പ്, സ്പിരിച്വൽ റിട്രീറ്റ് ക്യാമ്പ് തുടങ്ങിയവ വർഷത്തിൽ പല പ്രാവശ്യം നടത്തുന്നു. രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുമായി നൂറുകണക്കിന് ആളുകൾ ഇതിൽ പങ്കെടുത്ത് അറിവും കഴിവും നേടുന്നുണ്ട്. റൂറൽ ഡെവലപ്മെന്റ് പ്രോഗ്രാം (R.D.P) വളരെ കാര്യക്ഷമതയോടെ പ്രവർത്തിക്കുന്നു. സാധാരണ ജനങ്ങളുടെ ദൈനംദിന ജീവിതം മെച്ചപ്പെടുത്തുവാൻ ഈ പ്രോഗ്രാം വളരെയേറെ സഹായിക്കുന്നുണ്ട്. അറുനൂറിൽ പരം ഗ്രാമങ്ങളിൽ ഇതിന്റെ പ്രവർത്തനം വ്യാപിപ്പിച്ചിട്ടുണ്ട്.

1982 ൽ ശ്രീ. ഏകനാഥ്ജി നിര്യാതനായപ്പോൾ അന്ന് വർക്കിംഗ് പ്രസിഡന്റായിരുന്ന ഡോ. എം. ലക്ഷ്മീകുമാരി കേന്ദ്രത്തിന്റെ പ്രസിഡന്റായി ചുമതലയേറ്റെടുത്തു. ഇപ്പോൾ ഡോ. ലക്ഷ്മീകുമാരി കൊടുങ്ങല്ലൂരിൽ സ്ഥിതിചെയ്യുന്ന വേദിക് വിഷന്റെ ഡയറക്ടറായി സേവനം അനുഷ്ഠിക്കുന്നു. 1995 മുതൽ ഭാരതീയ വിചാരകേന്ദ്രം ഡയറക്ടറായ പത്മശ്രീ പി. പരമേശ്വരൻ വിവേകാനന്ദകേന്ദ്രത്തിന്റെ പ്രസിഡന്റ് സ്ഥാനം അലങ്കരിക്കുന്നു. വൈസ് പ്രസിഡന്റുമാരായ ശ്രീ. ബാലകൃഷ്ണൻജി, കുമാരി നിവേദിത രഘുനാഥ് ബിഡേ, ജനറൽ സെക്രട്ടറി ശ്രീ. ഭാനുദാസ്ജി എന്നിവർ വിവേകാനന്ദകേന്ദ്രത്തിന് സാരഥ്യം വഹിക്കുന്നു.

പരമേശ്വരാനന്ദ സ്വാമികൾ വീണ്ടും വിവേകാനന്ദകേന്ദ്രത്തിലെത്തി താമസിക്കുന്ന അവസരത്തിൽ അദ്ദേഹത്തെ അവിടെ ചെന്ന് കാണാറുണ്ടായിരുന്നു. കേന്ദ്രത്തിനുണ്ടായ ഗുണപരമായ മാറ്റങ്ങളിൽ സന്തുഷ്ടിയും അല്ലാത്തതിനെ കുറിച്ച് നിർവികാരതയുമായിരുന്നു അവസാന കാലത്ത് അദ്ദേഹത്തിനുണ്ടായിരുന്നത്. സത്യം പലപ്പോഴും സംഘവിരുദ്ധമാകുമല്ലോ. വാർദ്ധക്യസഹജമായ ശാരീരിക അവശതകൾ കൂടുമ്പോഴും സ്വാമികളുടെ ഓർമ്മ തെളിവുറ്റതായിരുന്നു. നിലപാടുകൾ നിർഭയവും. അദ്ദേഹത്തിന്റെ സ്മരണകളിലൂടെ സഞ്ചരിച്ച് തയ്യാറാക്കിയ വിവേകാനന്ദകേന്ദ്രത്തിന്റെ ഗുണപരമായ പരിണാമത്തിന്റെ മാത്രം ഒരു നഖചിത്രമാണ് ഇവിടെ കുറിച്ചത്. കേന്ദ്രത്തിന് വേണ്ടിയുള്ള സാധുശീലന്റെ ത്യാഗസേവനങ്ങൾ തീർത്തും വ്യർത്ഥമായില്ലെന്ന് അറിയാനുള്ള നിയോഗമായിരിക്കാം സ്വാമികളെ വീണ്ടും വിവേകാനന്ദകേന്ദ്രത്തിലെത്തിച്ചത്.

# അന്ത്യം

സ്വാമികളുടെ 87-ാം ജന്മദിനം ജന്മദേശമായ വെഞ്ഞാറമൂട്ടിലെ വാവുകോണത്ത് വെച്ച് ഗംഭീരമായി ആഘോഷിക്കുകയുണ്ടായി. തൊട്ടടുത്ത ദിനം സ്വയംപ്രകാശാശ്രമത്തെക്കുറിച്ചുള്ള 'സച്ചിദാനന്ദസാഗരം' എന്ന പുസ്തകത്തിന്റെ പ്രകാശനചടങ്ങും നടക്കുകയുണ്ടായി. പി.പരമേശ്വരൻ അദ്ധ്യക്ഷത വഹിച്ച ആ ചടങ്ങിൽ പ്രൊഫ. ജി.ബാലകൃഷ്ണൻ നായർക്ക് നൽകിക്കൊണ്ട് ശക്രാനന്ദസ്വാമികളാണ് പുസ്തക പ്രകാശനം നടത്തിയത്. സ്വയംപ്രകാശാശ്രമം അദ്ധ്യക്ഷൻ ശ്രീ. നാരായണൻനായരും പരമേശ്വരാനന്ദസ്വാമികളും ചടങ്ങിൽ ആശംസകളർപ്പിച്ച് പ്രസംഗിക്കുകയുണ്ടായി. സ്വാമികൾ പങ്കെടുത്ത അവസാനത്തെ പൊതുചടങ്ങായിരുന്നു അത്.

ത്യജിക്കുന്ന കാര്യത്തിൽ സ്വഗുരുനാഥന്റെ പാത തന്നെയാണ് പരമേശ്വരാനന്ദ സരസ്വതി സ്വാമികളും പിന്തുടർന്നത്. ജ്ഞാനാനന്ദ സരസ്വതി സ്വാമികൾ മൂന്ന് ആശ്രമങ്ങൾ - ഇരുന്നിലംകോട്, കൊണ്ടയൂർ, കന്യാകുമാരി - സ്ഥാപിച്ചു. പരമേശ്വരാനന്ദ സരസ്വതി സ്വാമികളും മൂന്ന് ആശ്രമങ്ങൾ - കന്യാകുമാരി, കൊടകര, ഇരുന്നിലംകോട് - സ്ഥാപിച്ചു. കൊടകര ശ്രീകൃഷ്ണാശ്രമത്തിലുണ്ടായ ദു:ഖകരമായ സംഭവവികാസങ്ങൾ ഇരുന്നിലംകോട്ടിലും ആവർത്തിക്കപ്പെട്ടപ്പോൾ സ്വാമികൾ വീണ്ടും വിവേകാനന്ദ കേന്ദ്രത്തിലെത്തി രണ്ടു വർഷക്കാലത്തോളം കഴിഞ്ഞു. എങ്കിലും തന്റെ ഗുരുനാഥന്റെ പ്രഥമപ്രവർത്തനകേന്ദ്രമായ, അദ്ദേഹത്തിന്റെ നാമധേയത്തിൽ സമാരംഭിച്ച കുടീരത്തിൽ വെച്ചുതന്നെയായിരിക്കണം തന്റെ അന്ത്യമെന്നുള്ള പരമേശ്വരാനന്ദ സ്വാമികളുടെ ആഗ്രഹം സഫലമായി. പ്രായോപവേശത്തിന്റെ പ്രതീതി ജനിപ്പിക്കുന്ന അന്ത്യം.

2009 ഒക്ടോബർ 15 (1084 കന്നി 29) പ്രദോഷ സമയം സന്ധ്യക്ക് 5.52 നാണ് സ്വാമികൾ സമാധിയായത്. "ഭസ്മാന്തം ശരീരം" എന്ന വേദാന്തതത്വപ്രകാരം തന്റെയും ശരീരം ചിതയിൽ സമർപ്പിക്കണമെന്നായിരുന്നു സ്വാമികളുടെ നിർദ്ദേശം. അതുകൊണ്ടുതന്നെ കൊളത്തൂർ അദ്വൈതാശ്രമം മഠാധിപതി ചിദാനന്ദപുരി സ്വാമികളുടെ നേതൃത്വത്തിൽ നിരവധി സന്ന്യാസിമാരുടെയും സനാതനധർമ്മസ്നേഹികളുടെയും സാന്നിദ്ധ്യത്തിൽ പിറ്റേദിവസം സ്വാമികളുടെ ശരീരത്തിന് ചിതകൊളുത്തി. 2009 ഒക്ടോബർ 30 ന് സമാധിസമാരാധനയും അനുസ്മരണസമ്മേളനവും നടന്നു.



ജ്ഞാനാനന്ദസരസ്വതി സ്വാമികൾ



ഗുരുവും ശിഷ്യനും



ശ്രീമദ് സ്വാമി പരമേശ്വരാനന്ദട്രസ്റ്റ്
ശക്രാനന്ദസ്വാമികൾ ഉദ്ഘാടനം ചെയ്യുന്നു

## ശ്രീമദ് ശിവാനന്ദസ്വാമികളുടെ മലയാളി സന്ന്യാസി ശിഷ്യന്മാർ

ശ്രീമദ് അച്ചുതാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് ആത്മാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് കൃഷ്ണാനന്ദ സരസ്വതി സ്വാമികൾ (കുടിയ കൃഷ്ണ)
ശ്രീമദ് മാതാജി കൃഷ്ണപ്രിയാനന്ദ സരസ്വതി
ശ്രീമദ് കുട്ടി മാതാജി (ഡോ. ദേവകിക്കുട്ടി)
ശ്രീമദ് ചിദ്ഘനാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് ചിന്മയാനന്ദ സ്വാമികൾ
ശ്രീമദ് ജ്ഞാനാനന്ദ സരസ്വതി സ്വാമികൾ (സംസ്കൃത പണ്ഡിതൻ) I
ശ്രീമദ് ജ്ഞാനാനന്ദ സരസ്വതി സ്വാമികൾ (ആനന്ദകുടീരം) II
ശ്രീമദ് പ്രേമാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് പ്രജ്ഞാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് ബ്രഹ്മാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് നാരായണാനന്ദ സരസ്വതി സ്വാമികൾ I
ശ്രീമദ് നാരായണാനന്ദ സരസ്വതി സ്വാമികൾ II
ശ്രീമദ് ശുദ്ധാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് ശാശ്വതാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് സദാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് സൂര്യദേവാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് സ്വരൂപാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് രാമാനന്ദ സരസ്വതി സ്വാമികൾ I
ശ്രീമദ് രാമാനന്ദ സരസ്വതി സ്വാമികൾ II
(കൊളത്തൂർ അദ്വൈതാശ്രമത്തിൽ ജീവിച്ചിരിക്കുന്നു)
ശ്രീമദ് വിദ്യാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് വിഷ്ണുദേവാനന്ദ സരസ്വതി സ്വാമികൾ
ശ്രീമദ് മാതാജി ഹൃദയാനന്ദ സരസ്വതി

(ഹിമവദ് വിഭൂതിയായ ശ്രീ ശിവാനന്ദസരസ്വതി സ്വാമികളുടെ (1887-1963) പ്രശിഷ്യനാണ് പരമേശ്വരാനന്ദസരസ്വതി സ്വാമികൾ. ദശനാമി സമ്പ്രദായപ്രകാരമുള്ള സരസ്വതി പരമ്പരയിൽ മലയാളത്തിന്റെ സ്ഥാനം സാർവ്വത്രികമാണ്. എങ്കിലും എന്തും സാർവ്വത്രികമാകുമ്പോൾ സംഭവിക്കാവുന്ന ഗുണനിലവാരക്കുറവ് സ്വാഭാവികമാണല്ലോ. പരമേശ്വരാനന്ദ സരസ്വതി സ്വാമികൾ തന്റെ ഗുരുനാഥന്റെയും പരമഗുരുനാഥന്റെയും പാത പിന്തുടർന്ന് സന്ന്യാസ ദീക്ഷക്ക് ആഗ്രഹിക്കുന്നവരെ അതുകൊടുത്ത് അനുഗ്രഹിക്കുകയാണ് ചെയ്തിട്ടുള്ളത്. പൂർവ്വാശ്രമംകൊണ്ട് മലയാളികളായവർ കേരളത്തിന് പുറത്ത് ധർമ്മ പ്രചരണത്തിലേർപ്പെടുമ്പോൾ അവർ കൂടുതൽ പ്രസിദ്ധരാകുന്നതും കേരളത്തിന്റെ സവിശേഷ സാമൂഹികാവസ്ഥയിലേക്ക് വെളിച്ചം വീശുന്നു)

**ശ്രീമദ് ശിവാനന്ദ സ്വാമികളുടെ മലയാളി സന്ന്യാസി ശിഷ്യന്മാരെക്കുറിച്ച് തയ്യാറാക്കുന്ന പുസ്തകത്തിൽ നിന്ന്**

# സ്വാമി ജ്ഞാനാനന്ദസരസ്വതി
# ജീവിതത്തിന്റെ നാൾവഴികൾ

| | |
|---|---|
| ജനനം : | 1910 ജനുവരി 16-ന് വസന്തപഞ്ചമി<br>(1085 മകരം 3ന് ഉത്രട്ടാതി നക്ഷത്രം) |
| മാതാപിതാക്കൾ : | പടിഞ്ഞാറെ പുതിയ വാര്യത്തെ കുഞ്ഞിക്കുട്ടി വാരസ്യാർ<br>വെള്ളിനേഴി പുലിക്കൽ വാര്യത്തെ കൃഷ്ണവാര്യർ |
| പൂർവ്വാശ്രമത്തിലെ നാമം: | ഗോവിന്ദവാര്യർ |
| വിദ്യാഭ്യാസം : | പ്രാഥമിക വിദ്യാഭ്യാസത്തിനു ശേഷം ഗുരുകുലസമ്പ്രദായത്തിൽ സംസ്കൃത വിദ്യാഭ്യാസം പല ഗുരുക്കന്മാരിലൂടെ നേടി. |
| ജോലി : | 1. നോർമൻ പ്രിന്റിംഗ് പ്രസ്സിൽ<br>2. പൊൻപാറ എലിമെന്ററി സ്കൂളിൽ അദ്ധ്യാപകനായി<br>3. നീലേശ്വരത്ത് 'അരവത്ത്' എന്ന സ്ഥലത്ത് സംസ്കൃതാദ്ധ്യാപകൻ. |
| ഗൃഹസ്ഥാശ്രമം : | 1943 മുതൽ 1951 വരെ. ഭാര്യ വിദ്യാദേവിയിൽ രണ്ട് പുത്രിമാരുണ്ട്. |
| സന്ന്യാസം: | 1951 ജൂൺ 6ന് ഋഷീകേശം സ്വാമി ശിവാനന്ദ സരസ്വതിയിൽ നിന്നും സന്ന്യാസദീക്ഷ സ്വീകരിച്ചു. ശിവാനന്ദ സ്വാമികൾ സ്വാമിജിക്ക് "ഭാഗവത പ്രവീണൻ" എന്ന ബഹുമതിയും നൽകി. |

**ആശ്രമപ്രവർത്തനങ്ങൾ**

ജ്ഞാനാനന്ദാശ്രമം ഇരുനിലക്കോട്,1952-ൽ സ്ഥാപിച്ചു.

കൊണ്ടയൂർ ജ്ഞാനാനന്ദാശ്രമം 1962-ൽ സ്ഥാപിച്ചു

1972-ൽ ആനന്ദകുടീരം കന്യാകുമാരി സ്ഥാപിച്ചു.

ശ്രീകൃഷ്ണമന്ദിരം കന്യാകുമാരി 1976-ൽ സ്ഥാപിച്ചു.

ജ്ഞാനാനന്ദാശ്രമം, ചടയമംഗലം, 1978ൽ സ്ഥാപിച്ചു.

ശിവാനന്ദാശ്രമം പാലക്കാട്, 1980-ൽ സ്ഥാപിച്ചു.

നിരവധി ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ രചിച്ചു. അനവധി ഭാഗവത സപ്താഹങ്ങൾ നടത്തി. ഗീതാ രാമായണാദി ജ്ഞാനജ്ഞയങ്ങളും നടത്തിയിട്ടുണ്ട്.

ശിവാനന്ദ ശതാബ്ദി സ്മാരകമായി അമ്മമാർക്കുവേണ്ടി മാതൃദേവിമന്ദിരമെന്ന പേരിൽ ഒരു സാധനാലയം ശിവാനന്ദാശ്രമത്തിനടുത്ത് 1987 സ്ഥാപിച്ചു.

1972 മുതൽ കന്യാകുമാരിദേവീ ക്ഷേത്രത്തിലെ നവരാത്രി ഉത്സവത്തിന്റെ ഒന്നാം ഉത്സവം സ്വാമിജി തന്നെ ഏറ്റെടുത്ത് ആഘോഷിച്ചിരുന്നു.

1984-ൽ ശിവാനന്ദ പ്രിന്റിംഗ് പ്രസ്സ് സ്ഥാപിച്ച് ശ്രീഹൃദയം യോഗവേദാന്ത മാസിക ആരംഭിച്ചു. സ്വാമികളുടെ ആദ്ധ്യാത്മിക ഗ്രന്ഥങ്ങളെല്ലാം ആകർഷകമായ രീതിയിൽ പുനഃപ്രസിദ്ധീകരിച്ചുകൊണ്ടിരിക്കുന്നു. 1990-ൽ തുടങ്ങിയ ഈ പുനഃപ്രസിദ്ധീകരണം ഇപ്പോഴും തുടർന്ന് കൊണ്ടിരിക്കുന്നു.

കന്യാകുമാരി ആനന്ദകുടീരത്തിനടുത്തുള്ള അതിപുരാതനമായ കാശിവിശ്വനാഥക്ഷേത്രം ഉദ്ധരിച്ചു.

ധാരാളം ഭക്തജനങ്ങൾക്ക് മന്ത്രദീക്ഷയും അറുപതിലേറെപ്പേർക്ക് സന്ന്യാസദീക്ഷയും കൊടുത്തിട്ടുണ്ട്.

തിരുവിതാംകൂർ ദേവസ്വം ബോർഡ് അതിന്റെ ആദ്ധ്യാത്മികാചാര്യനായി സ്വാമിജിയെ അംഗീകരിച്ചിട്ടുണ്ട്.

1970ൽ സ്വാമികളുടെ ഷഷ്ട്യാബ്ധപൂർത്തി കൊണ്ടയൂർ ജ്ഞാനാനന്ദാശ്രമത്തിൽ ആഘോഷിക്കപ്പെട്ടു.

1980ൽ സപ്തതി പാലക്കാട് ശിവാനന്ദാശ്രമത്തിൽ ആഘോഷിച്ചു

1982ൽ മുതൽ ശിവാനന്ദാശ്രമത്തിൽ ഭാഗവത സപ്താഹവും സ്മരണിക പ്രകാശനവും ജന്മവാർഷികം പ്രമാണിച്ച് മുടങ്ങാതെ നടത്തിവരുന്നു.

1990ൽ കന്യാകുമാരി ആനന്ദകുടീരത്തിൽവെച്ച് 80-ാം പിറന്നാൾ ആഘോഷിച്ചു.

1995 നവംബർ 5 മുതൽ പാലക്കാട് കുന്നത്തൂർമേട് സ്വാതിയിൽ താമസം.

1997 ജൂൺ 17ന് സമാധിപ്രാപിച്ചു.

# ഉപസംഹാരം

പൂർവാശ്രമത്തിലെ മകൻ വിജയകൃഷ്ണന്റെ വീട്ടിൽ അവശനിലയിൽ കഴിയുമ്പോഴും സ്വാമികൾ ഓർമിപ്പിക്കാൻ മറന്നില്ല, ജീവചരിത്രം വിപുലമാക്കുന്നതെത്രത്തോളമായെന്ന്. അതുകഴിഞ്ഞ് വിരലിലെണ്ണാവുന്ന നാളുകൾ കഴിഞ്ഞിട്ടുണ്ടാവില്ല, ഗുരുവായൂർ ദർശനത്തിനെത്തിയ സ്വയംപ്രകാശാശ്രമത്തിലെ ലളിതടീച്ചറുടെ മുറിയിലിരിക്കുമ്പോഴാണ് സ്വാമികളുടെ അന്ത്യം അറിയിക്കുന്നത്. ഞങ്ങളിരുവരും ഒരുമിച്ചാണ് സ്വാമികളെ അവസാനനോക്കു കാണുവാൻ ജ്ഞാനാനന്ദകുടീരത്തിലേക്ക് പോയത്. അങ്ങനെ സ്വാമികളുടെ ജീവിതത്തിൽ ആദ്യാവസാനം വരെ സ്വയംപ്രകാശാശ്രമത്തിലെ പ്രാതിനിധ്യമുണ്ടായിരുന്നുവെന്നത് ആലോചനാമൃതമാണ്.

സന്ന്യാസിമാരുടെ പൂർവ്വാശ്രമം തിരയുന്നത് അനുചിതമാണെന്നാണ് പറയാറ്. എന്നാൽ പിന്നിട്ട സ്വജീവിത വഴികൾ ഒരു ജനതയുടെ ചരിത്രത്തിന്റെ ഭാഗമാക്കി തീർത്ത വ്യക്തിയാണ് ആ സന്ന്യാസിയെങ്കിലോ? ആ മഹാത്മാവിന്റെ പൂർവാശ്രമം ആരും അന്വേഷിച്ചു കണ്ടെത്താതെ തന്നെ ചരിത്രത്തിലെ രജതരേഖയായി തെളിഞ്ഞു നിൽക്കും. സന്ന്യാസം വരിക്കുംവരെ ചരിത്രത്തോടൊപ്പം നടന്ന വ്യക്തിയായിരുന്നു സാധുശീലൻ പരമേശ്വരൻപിള്ള. എങ്കിൽ സന്ന്യാസത്തിനുശേഷം നമ്മുടെ നാടിന്റെ ആദ്ധ്യാത്മിക ചരിത്രത്തിന്റെ ഭാഗമാണ് ശ്രീമദ് പരമേശ്വരാനന്ദസരസ്വതി സ്വാമികൾ.

ആ പരമേശ്വരാനന്ദസ്വാമികൾ നിര്യാതനാവുകയല്ല ചെയ്തത്. അദ്ദേഹത്തെ അറിയുന്നവരുടെ ഹൃദയത്തിലേക്ക് തിരിഞ്ഞുനോക്കൂ, അവിടെ സമുജ്ജ്വലനായി, സത്യസ്വരൂപനായ സാക്ഷാൽ ഭഗവാൻ ശ്രീകൃഷ്ണ പരമാത്മാവിന്റെ സരളഭക്തനായി സ്വാമികൾ നിലകൊള്ളുന്നത് കാണാം.

കാമ്യാനാം കർമ്മണാം ന്യാസം സന്ന്യാസം കവയോ വിദുഃ
സർവ്വകർമ്മത്യാഗം പ്രാഹുസ്ത്യാഗം വിചക്ഷണാഃ
ത്യാജ്യം ദോഷവദതിത്യേകേ കർമ്മ പ്രാഹുർമനീഷിണഹഃ
യജ്ഞദാന തപഃകർമ്മ ന ത്യാജമിതി ചാപരേ.

(ഭഗവദ്ഗീത : 18.2.3.)

## സഹായക ഗ്രന്ഥങ്ങൾ


കവിയുടെ കാൽപാടുകൾ, കുഞ്ഞിരാമൻ നായർ, പി. നാഷ്ണൽ ബുക്ക് സ്റ്റാൾ, കോട്ടയം.

പുണ്യചരിതാവലി, സാധുശീലൻ പരമേശ്വരൻപിള്ള, ശ്രീകൃഷ്ണമന്ദിർ, കന്യാകുമാരി, 1968

ഭഗവൽചിന്തനങ്ങൾ ഭാഗം 1,2 ശ്രീകൃഷ്ണമന്ദിർ കന്യാകുമാരി, 1972.

സച്ചിദാനന്ദസാഗരം, പ്രൊഫ. ജെ. ലളിത, സ്വയംപ്രകാശാശ്രമം, കുളത്തൂർ, 2007.

സ്വാമി ജ്ഞാനാനന്ദ സരസ്വതി, മണക്കാട്ട് സുകുമാരൻ നായർ, ആനന്ദകുടീരം, കന്യാകുമാരി, 1994.

സ്വാമി ജ്ഞാനാനന്ദ സരസ്വതി എന്ന ആദ്ധ്യാത്മിക വിജ്ഞാനകോശം, സി.പി.രാമവർമ്മൻ ഏറാടി, (പ്രസാധനം) ഗ്രന്ഥകർത്താവ്, 1961.

ശ്രീരാമകൃഷ്ണവചനാമൃതം ഭാഗം രണ്ട്, ശ്രീരാമകൃഷ്ണമഠം, തൃശ്ശൂർ, 1986.

വീരവാണി ഭാഗം രണ്ട്, ആഗമാനന്ദസ്വാമികൾ. ശ്രീരാമകൃഷ്ണാദ്വൈതാശ്രമം, കാലടി.

വിവേകാനന്ദ സാഹിത്യസർവ്വസ്വം ആറാം ഭാഗം, ശ്രീരാമകൃഷ്ണാശ്രമം, തൃശൂർ, 1986.

വിവേകചൂഢാമണി, ശങ്കരാചാര്യർ, (വ്യാ:) സിദ്ധിനാഥാനന്ദസ്വാമികൾ, ശ്രീരാമകൃഷ്ണാശ്രമം, തൃശ്ശൂർ, 2006.

വിവേകാനന്ദ ശിലാസ്മാരകത്തിന്റെ കഥ (പരിഭാഷ) പി. നാരായണൻ, വിവേകാനന്ദകേന്ദ്രം, കന്യാകുമാരി, 2000


## വാരികകൾ, മാസികകൾ, സ്മരണികകൾ


'കല്ലിൽ ഒരു കവിത', ഡോ.എം.ജി.എസ്.നാരായണൻ, മാതൃഭൂമി ആഴ്ചപ്പതിപ്പ്,1963 ജൂൺ 11.

ദേശബന്ധു വാരാന്ത്യപതിപ്പ്, 1956 ഒക്ടോബർ 27, തിരുവനന്തപുരം.

'ഭാരതത്തെകണ്ടെത്തിയ മഹാൻ' കേസരി വാരിക, 1955 ഡിസംബർ 18, മാധവൻനായർ റോഡ്, കോഴിക്കോട്.

കേസരി വാർഷിക പതിപ്പ് 2003, മാധവൻനായർ റോഡ്, കോഴിക്കോട്.

പാഞ്ചജന്യം (സ്മരണിക), സ്വാമി സിദ്ധിനാഥാനന്ദസ്മൃതി സമിതി, തൃശ്ശൂർ,2006.

പരമപുരുഷാർത്ഥം (മാസികകൾ), ജ്ഞാനനന്ദാശ്രമം, കൊണ്ടയൂർ.

ശ്രീഹൃദയം (മാസികകൾ) ശിവാനന്ദാശ്രമം, റെയിൽവെ കോളനി, പാലക്കാട്.

ശ്രീവത്സം (സ്മരണിക), ശ്രീകൃഷ്ണാശ്രമം,കൊടകര, തൃശ്ശൂർ, 2000.

അഭിമുഖം, സുദർശനം സുകുമാരൻ, പാഞ്ചജന്യം (സ്മരണിക) 2006.

Swami Tilakji Memorial Volumes, (Baba Bajrangadas Kutir, Harda, Madhyapradesh) 1985

Swami Tilak-His Life and Teachings (Part I) T. Sivaraman, (Baba Bajrangadas Kutir, Harda, Madhyapradesh) 2002



ജ്ഞാനാനന്ദകുടീരം ഇരുന്നിലംകോട്



ശ്രീകൃഷ്ണാശ്രമം കൊടകര



ജ്ഞാനനന്ദകുടീരത്തിന്റെ
ഉദ്ഘാടനവേളയിൽ



പുസ്തക പ്രകാശനചടങ്ങിൽ
ചിദാനന്ദപുരി സ്വാമികളോടൊപ്പം



സ്വാമികളും ഗ്രന്ഥകർത്താവും ജ്ഞാനാനന്ദ കുടീരത്തിൽ